മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

നവംബർ 2001

മാസിക



പരുമല പെരുന്നാൾ വിശേഷാൽ പതിപ്പ്

# മലങ്കരസഭ

ലക്കം 11, പുസ്തകം 57
നവംബർ 2001







### വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 5 രൂപ |
| ഒരു വർഷം | : | 60 രൂപ |
| 5 വർഷം | : | 300 രൂപ |
| 10 വർഷം | : | 600 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design:* eQuations, Kottayam


# CONTENTS
# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 573234
e-mail: malankara@sancharnet.in

എഡിറ്റോറിയൽ



# ഒരു നവംബർ കുറിപ്പ്



## ഫാ. ഡോ. ജേക്കബ് കുര്യൻ

പരിശുദ്ധനായ പരുമല തിരുമേനിയുടേയും, മലങ്കരസഭാചരിത്രത്തിലെ ശ്രദ്ധേയരായ പലരുടെയും ഓർമ്മയുടെ മാസമാണ് നവംബർ. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (ആലുവ), പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ, പൗലൂസ് മാർഗ്രീഗോറിയോസ്, ഡോ. വി.സി. സാമുവേലച്ചൻ, മുതലായ പലരെയും നവംബറിൽ ഓർക്കുന്നു. ഈ ഗണത്തിൽ നിന്ന് ആറു പേരെക്കുറിച്ച് പ്രത്യേകിച്ച് അല്പം പ്രസ്താവിക്കുന്നതുകൊണ്ട് മറ്റുള്ളവർ വിശുദ്ധിയിലോ വിജ്ഞാനത്തിലോ കുറവുള്ളവരാണ് എന്നല്പവും അർത്ഥമാക്കേണ്ടതില്ല.

### 1. പ. പരുമലത്തിരുമേനി (ഓർമ്മ. നവം.2)

പ. പരുമലത്തിരുമേനിയുടെ ദേഹവിയോഗ ശതാബ്ദി വർഷമാണ് 2002. അതിലേക്ക് നാം പ്രവേശിക്കുകയാണ്. ശതാബ്ദി മംഗളോപഹാരമായി "മലങ്കരസഭ" ഒരു "പരുമലസ്മൃതി" പ്രസിദ്ധീകരിക്കുവാനുള്ള തയാറെടുപ്പിലാണ്. പരുമലത്തിരുമേനിയുടെ ഒരു സമ്പൂർണ്ണ ജീവചരിത്രമടക്കം, പഴയതും-പുതിയതും ആയ പല വിവരങ്ങളും സംഗ്രഹിക്കുന്ന ഈ ഗ്രന്ഥത്തിന്റെ പങ്കാളിത്തത്തിലേക്ക് സകലർക്കും സ്വാഗതം.

കഴിഞ്ഞ ഒരു നൂറ്റാണ്ടിലെ മലങ്കരയുടെ ആത്മീയതാ ചരിത്രത്തിൽനിന്നു പരുമല തിരുമേനിയെ മാറ്റി നിർത്തിയാൽ പിന്നെ പുരോഗമനപരമായി സഭയ്ക്കു കാര്യമായിട്ടൊന്നുമില്ല; അത്രമാത്രം വലുതാണ് പരുമലത്തിരുമേനിയുടെ സ്ഥാനം. സഭയുടെ ഏറ്റവും വലിയ ആരാധനാക്കൂട്ടമാണ് പരുലയിലേത്; സാധാരണ സഭാംഗങ്ങളുടെ ആത്മീയാനുഷ്ഠാനത്തിൽ "പരുമലഭക്തി" നിഷേധിക്കപ്പെടാനാവാത്ത ഒരു യാഥാർത്ഥ്യമാണ്; സഭയുടെ ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾക്കും വാർഷികസംഗമങ്ങൾക്കും പരുമല സ്ഥിരം വേദിയാണ്; സഭയുടെ സാമൂഹ്യ സേവന പദ്ധതികൾക്കു പലതിനും കൈത്താങ്ങലാകുന്നത് ആ കബറിടവരുമാനമാണ്. ഇങ്ങനെ നോക്കുമ്പോൾ, പരുമലത്തിരുമേനിയിലൂടെ ക്രിസ്തു കേന്ദ്രിതമായ ഒരു സഭാ ചൈതന്യം പുരോഗതി പ്രാപിച്ചതിന്റെ ശതാബ്ദിയാണ് നാം ആചരിക്കുവാൻ പോകുന്നത്. കർത്താവേശുമിശിഹായോടുള്ള ബന്ധത്തിന്റെ സുതാര്യത പരുമലഭക്തി കാത്തുസൂക്ഷിക്കുന്നിടത്തോളം, പ്രസ്തുത സഭാചൈതന്യം ശോഭിച്ചുകൊണ്ടിരിക്കും. എങ്കിലും കക്ഷിതിരിഞ്ഞ് പെരുമ്പറ കൊട്ടി ഈ ശതാബ്ദി ആചരിക്കുന്നതിന്റെ ബാക്കിപത്രം എന്തായിരിക്കും? പരുമലത്തിരുമേനിയെ പിളർന്ന് "പരുമല"സഭയ്ക്കും "മുളന്തുരുത്തി" സഭയ്ക്കും വീതം വയ്ക്കുവാനുള്ള ഭീമ (ഭീകര) ഹർജിയായിരിക്കുമോ സ്വർഗ്ഗീയരാജാവിന്റെയടുക്കൽ എത്തുന്നത്? അതോ, നോവുന്ന മനസോടെ, പരുമലത്തിരുമേനിയുടെ ചൈതന്യം നശിക്കാതെ മലങ്കരസഭയ്ക്കുമുഴുവൻ കുളിർകാറ്റായി ഒഴുകുവാൻ സ്വയം ത്യാഗത്തിനു സന്നദ്ധമാകുന്ന ആത്മരോദനമായിരിക്കുമോ അവിടെയെത്തുന്നത്?

### 2. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് (ഓർമ്മ. നവം. 2)

കക്ഷിവഴക്കിലുടക്കപ്പെട്ടുവെങ്കിലും, ഇരുവിഭാഗങ്ങളിലും സമാദരണീയനായ സഭാപിതാവായിരുന്നു കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്. അജഗണങ്ങൾക്ക് ആത്മപ്രിയനായ മഹാ ഇടയൻ എന്ന വിശേഷണത്തിന് അർഹനായ ആ പിതാവ് സംവേദിക്കുന്ന ഒരു സന്ദേശമുണ്ട്: പ്രസ്ഥാനങ്ങളും കെട്ടിടങ്ങളും തട്ടിക്കൂട്ടുവാൻ തത്രപ്പെടുന്നതിനിടയിൽ ജനഹൃദയവുമായുള്ള ബന്ധം നഷ്ടപ്പെടുന്നതിനേക്കാൾ, ആർക്കും ആശ്വാസം നൽകുവാനാഗ്രഹിക്കുന്ന ഒരു സ്വച്ഛത കൈമുതലായുള്ള, ജനഹൃദയത്തോടടുപ്പമുള്ള, ഇടയത്വമാണ് ശ്രേഷ്ഠം എന്ന സന്ദേശം.

### 3. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ (ഓർമ്മ. നവം.8)

മലങ്കരസഭയുടെ പൗരുഷമെന്ന് വിശേഷിപ്പിക്കപ്പെടുന്ന പിതാവാണ് ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ. മലങ്കരസഭാതലവന്മാരുടെ പേരിൽപോലും "മാർത്തോമ്മാ" പൈതൃകം വീണ്ടും ഉറപ്പാക്കിയ മാത്യൂസ് പ്രഥമൻ ബാവായുടെ സഭാദർശനം വിശുദ്ധിയും, വിജ്ഞാനവും, വിശ്വാസവീര്യവും സമന്വയിച്ചതാണ്. നിർണ്ണായക നിമിഷങ്ങളിൽ സഭ മുഴുവനെയും കണ്ടുകൊണ്ട് വ്യക്തമായ ഉൾബോധ്യത്തോടെ ധീരമായ നിലപാടെടുക്കുവാൻ കഴിഞ്ഞ ആ സ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ.

### 4. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ (ഓർമ്മ. നവം. 24)

"സഭാജ്യോതിസ്" എന്ന അഭിധാനമണിയുന്ന പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി മലങ്കരസഭയുടെ ഒരു പുതിയ കാലഘട്ടത്തിന്റെ ശില്പിയാണ്. വൈദിക വിദ്യാഭ്യാസം വ്യവസ്ഥാപിതമായ രീതിയിൽ നടത്തപ്പെടുമ്പോഴേ സഭയുടെ പുരോഗതി സാധ്യമാകൂവെന്ന ദർശനത്തിനു സാക്ഷാത്ക്കാരം കണ്ടെത്തിയ, പഴയസെമിനാരിയെന്ന പഠിത്ത വീടിന്റെ ശില്പിയായ, കർമ്മയോഗിയാണദ്ദേഹം. വിദേശമെത്രാനിൽ കൂടിയും, കുടുംബപിന്തുടർച്ചയിൽ കൂടിയും ഉള്ള ഒരു മേല്പട്ട പാരമ്പര്യം സഭയ്ക്ക് ഗുണത്തെക്കാൾ അധികം ദോഷം ചെയ്യുമെന്ന ഉൾക്കാഴ്ചയുടെ ഉൾബലം അദ്ദേഹത്തിനുണ്ടായിരുന്നു. ആ ഉൾക്കാഴ്ച സത്യമായിരുന്നുവെന്ന് ചരിത്രം തെളിയിക്കുകയും ചെയ്തു.



# ആന്ത്രാക്സ് - ഭീകരതയുടെ മറ്റൊരുമുഖം

അഫ്ഗാനിസ്ഥാനിലെ യുദ്ധ രംഗങ്ങളിലുപരി, ജൈവായുധ ഭീകരന്മാരുടെ നിശബ്ദ ഭീതിയിലാണ് ലോകമെങ്ങുമുള്ള ജനങ്ങൾ. മുമ്പ് നോവലുകളിലും പത്രകോളങ്ങളിലും വായിച്ചിരുന്ന ജൈവായുധ ഭീഷണി ഇന്ന് അമേരിക്കയിലെ പത്രം ഓഫീസുകളിലേക്കും മറ്റും എത്തിയിരിക്കുകയാണ്.

ആന്ത്രാക്സ് രോഗാണുക്കളുള്ള പൊടി അടങ്ങിയ കത്തുകൾ ഇന്ന് അമേരിക്കയിലെ വിവിധ സ്ഥാപനങ്ങളിലെത്തുന്നുണ്ട്. കേരളത്തിലും വെളുത്ത പൊടിയടങ്ങിയ കത്തുകൾ ലഭിക്കുമ്പോൾ ജനങ്ങൾക്ക് ഭീതി വർദ്ധിക്കുകയാണ്. ഒരു രാജ്യത്തെത്തന്നെ നശിപ്പിക്കാൻ, നിലവിലുള്ള ഔഷധങ്ങൾക്ക് നിയന്ത്രിക്കാനാകാത്തവിധമാണ് മരണഹേതുവായ രോഗാണുക്കളെ സൃഷ്ടിക്കുന്നത്. ഇത് ഒരാളിൽ നിന്ന് മറ്റൊരാളിലേക്കും, അങ്ങനെ സമൂഹത്തെ മൊത്തമായും ബാധിക്കുന്നു.

സാധാരണ ഭീകര ആക്രമണങ്ങൾ ലക്ഷ്യം വയ്ക്കുന്നത് ഗവൺമെന്റ് സ്ഥാപനങ്ങളോ, പ്രതിനിധികളോ ആണ്. എന്നാൽ ബയോടെററിസം (Bioterrorism) ഉന്നം വയ്ക്കുന്നത് ഒരു ജനതയെ മൊത്തമായി ആണ്. വിഷവാതകങ്ങളും, ബാക്ടീരിയകളുമടങ്ങിയ ജൈവ, രാസായുധങ്ങളാണ് ബയോ-ടെററിസത്തിൽ പ്രധാനം.

# വി.എസ്. നയ്പാളിന് നോബൽ സമ്മാനം



സാഹിത്യത്തിനുള്ള ഈ വർഷത്തെ നോബൽ സമ്മാനം ഇന്ത്യൻ വംശജനായ ആംഗലേയ എഴുത്തുകാരൻ വി. എസ്. നയ്പാളിന് ലഭിച്ചു.

മൂന്നാം ലോകത്തെക്കുറിച്ചുള്ളതാണ് അദ്ദേഹത്തിന്റെ കൃതികളിൽ ഭൂരിഭാഗവും, കരീബിയൻ ഇന്ത്യാ, അർജന്റീന, ദക്ഷിണാഫ്രിക്കൻ രാജ്യങ്ങൾ, ഇസ്ലാമിക രാജ്യങ്ങൾ, തുടങ്ങിയ മൂന്നാം ലോകരാജ്യങ്ങളുടെ ദൈനം ദിന പ്രശ്നങ്ങൾ അദ്ദേഹം തന്റെ കൃതികളിൽ ആവിഷ്ക്കരിച്ചു.

*India: A million Mutinies, The mystic Masseur, The Enigma of Arrival, A House for Mr. Biswas, Half A Life* തുടങ്ങിയവയാണ് അദ്ദേഹത്തിന്റെ പ്രധാന കൃതികൾ.

---

**5. പൗലൂസ് മാർ ഗ്രീഗോറിയോസ് (ഓർമ്മ നവം. 24)**

വിശ്വമാനവിയതയ്ക്ക് വിശുദ്ധി നിറഞ്ഞ വ്യാഖ്യാനം നൽകിയ ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഒരു യുഗപുരുഷനായിരുന്നു. വിഭാഗീയതയുടെ തിമിരം ബാധിച്ചവർക്ക് അദ്ദേഹത്തെ ഒട്ടും മനസ്സിലായില്ല; അതു ബാധിക്കാത്ത പലർക്കും അദ്ദേഹത്തെ കുറച്ചൊക്കെ മനസ്സിലാക്കുവാൻ കഴിഞ്ഞു. സത്യത്തിന്റെ മുഖത്തിന് മതാത്മകവും മതനിരപേക്ഷവും ആയ വിവിധ കണ്ണാടികളുടെ നിരവൈവിധ്യത്തിലൂടെ വ്യത്യസ്ത പ്രതിബിംബങ്ങൾ ഉണ്ടാകാം എന്ന വിശാലകാഴ്ചപ്പാടാണ് അദ്ദേഹത്തെ ഒരു വിശ്വമാനവൻ ആക്കിയത്. സമയത്തെക്കാൾ വേഗത്തിൽ ഗമിക്കുന്ന വാഹനങ്ങളുണ്ട്; കാലത്തെക്കാൾ വേഗത്തിൽ ചലിക്കുന്ന മനസുകളും ഉണ്ട്; ഗ്രിഗോറിയോസ് തിരുമേനിയുടേതുപോലെ. ആ തലമുറ അന്യം നിന്നു പോകുന്നോ എന്ന ഭയം ഒരുവശത്ത്, ആ വേർപാട് വരുത്തുന്ന ശൂന്യതാബോധം മറുവശത്ത്. ഇതുരണ്ടും നമ്മെ നിരാശപ്പെടുത്താതിരിക്കട്ടെ.

**6. ഫാ. ഡോ. വി.സി. സാമുവേൽ (ഓർമ്മ. നവം. 18)**

ഒറ്റയാൾ പട്ടാളം യുദ്ധം ജയിച്ച ചരിത്രം അസുലഭമാണെങ്കിലും ഇല്ലാതില്ല. വി.സി. സാമുവേലച്ചന്റെ വിജയഗാഥ ഒരർത്ഥത്തിൽ ഒരു ഒറ്റയാൾ പട്ടാളത്തിന്റെയാണ്. വ്യക്തിജീവിതത്തിലും, സഭാപ്രവർത്തനത്തിലും അനുഭവങ്ങളുടേയും നിലപാടുകളുടെയും നിരീക്ഷണങ്ങളുടെയും സ്വന്തമായ പരീക്ഷണങ്ങളുടേയും ആഴമായ വേദശാസ്ത്രഗവേഷണ സപര്യയുടേയും ഒരു കർമ്മകാണ്ഡം അദ്ദേഹത്തിനുണ്ടായിരുന്നു. "പൗരസ്ത്യം" എന്നു പറഞ്ഞാൽ ഗ്രീക്കു പാരമ്പര്യം മാത്രമാണെന്നും, 'ആത്മീയം' എന്നു പറഞ്ഞാൽ സന്യാസാതിപ്രസരം ആണെന്നും; ആരാധന എന്നു പറഞ്ഞാൽ സുറിയാനിക്രമങ്ങൾ മാത്രമെന്നും ഉള്ള തെറ്റുധാരണകളെ തിരുത്തി സാമുവേലച്ചൻ ചോദിച്ചുകൊണ്ടിരുന്നു, "ഇത് ഒരിന്ത്യൻ സഭയോ" എന്ന്. യേശുക്രിസ്തുവിനെ ഏകസ്വഭാവത്തിലോ, ഇരുസ്വഭാവത്തിലോ, തളച്ചിട്ട്, ആ താവളങ്ങളുടെ വക്താക്കളായി മാറുന്ന പഴയ ക്രിസ്തുവിജ്ഞാനീയ മേഖലയെ അദ്ദേഹം ഒരു പുനർവായനയിലേക്ക് ഏകനായിട്ടു നയിച്ചുവെന്നു പറഞ്ഞാൽ അതിലതിശയോക്തിയില്ല. ഇരുളിനെ ശപിക്കുന്നതിനു പകരം ഒരു തിരിനാളം തെളിക്കുവാനുള്ള ആ ഒറ്റയാൾ പട്ടാളപ്പോരാട്ടം, പൊരുതിയിടത്തോളം വിജയമായിരുന്നു. ●

# അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ 1700-ാം വാർഷികാഘോഷങ്ങൾ

*ഫിലിപ്പോസ് മാർ യൗസേബിയോസ്,*
*ഡോ. യാക്കോബ് മാർ ഐറേനിയസ്*

അർമ്മീനിയ ഒരു ക്രിസ്തീയ രാജ്യമായി പ്രഖ്യാപിക്കപ്പെട്ടതിന്റെ 1700-ാം വാർഷികവും, സോവിയറ്റ് യൂണിയന്റെ ഭാഗമായിരുന്ന അർമ്മീനിയ സ്വാതന്ത്ര്യം പ്രാപിച്ചതിന്റെ പത്താം വാർഷികവും ഇക്കഴിഞ്ഞ സെപ്തംബർ 21 മുതൽ 24 വരെ അർമ്മീനിയൻ കാതോലിക്കേറ്റിന്റെ ആസ്ഥാനമായ എച്ച്മിയാറ്റ്സിനിലും അനുബന്ധ സ്ഥാപനങ്ങളിലുമായി ഭക്തിനിർഭരവും വർണ്ണശബളവുമായ പരിപാടികളോടെ നടന്നു. കഴിഞ്ഞ ഒരു വർഷമായി വിവിധകേന്ദ്രങ്ങളിലായി നടന്നുവന്ന ആഘോഷങ്ങളുടെ പരിസമാപ്തിയായിരുന്നു ഇത്. ലോകത്തെമ്പാടുനിന്നും ചിതറിപ്പാർക്കുന്ന (Diaspora) അർമ്മീനിയൻ ഓർത്തഡോക്സ് സഭാംഗങ്ങളും, വിവിധ സഭാദ്ധ്യക്ഷന്മാരും ആഘോഷങ്ങളിൽ പങ്കാളികളാവാനെത്തിയിരുന്നു. കിലിക്ക്യയിലെ അർമ്മീനിയൻ കാതോലിക്കോസ് അരാം ഒന്നാമൻ ഈ ആഘോഷങ്ങളിൽ പങ്കുകൊണ്ടു. അദ്ദേഹത്തിന്റെ ആസ്ഥാനമായ അന്റീലിയഡിലും കഴിഞ്ഞ മേയ് മാസത്തിൽ ആഘോഷപരിപാടികളുണ്ടായിരുന്നു.



മലങ്കര ഓർത്തഡോക്സ് സഭയിൽ നിന്ന് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ നേതൃത്വത്തിൽ H.G. ഫിലിപ്പോസ് മാർ യൗസേബിയോസ്, H.G. യാക്കോബ് മാർ ഐറേനിയസ്, Fr. Dr. കെ.എം. ജോർജ്ജ്, Rev. Fr. സാം കുട്ടമ്പേരൂർ, Mr. ചെറിയാൻ ഈപ്പൻ (റഷ്യ) എന്നിവരടങ്ങുന്ന ഡലിഗേഷൻ ഈ ആഘോഷങ്ങളിൽ ആദ്യന്തം പങ്കെടുത്തു.

ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിലെ ഒരംഗമാണ് അർമ്മീനിയൻ സഭ. കർതൃ ശിഷ്യന്മാരായ തദ്ദായി, ബർത്തലോമിയ എന്നിവരാണ് അർമ്മീനിയയിൽ സുവിശേഷ വെളിച്ചമെത്തിച്ചത് എന്നു വിശ്വസിക്കപ്പെടുന്നു. മൂന്നാം ശതകത്തിൽ ജീവിച്ചിരുന്ന വി. ഗ്രിഗറി ദി ഇല്ല്യുമിനേറ്റർ എന്ന പിതാവാണ് പീഡകളേറ്റും അർമ്മീനിയായിൽ സത്യവിശ്വാസം നിലനിർത്തിയത്. വിഖ്യാതനായ വേദപണ്ഡിതനും, പരിശുദ്ധനും, അർമ്മീനിയൻ സഭയുടെ ഉദ്ധാരകനുമായി സാർവത്രിക സഭ ഈ പിതാവിനെ ആദരിക്കുന്നുണ്ട്. വി. ഗ്രിഗറിയുടെ കാലത്ത് എ.ഡി. 301-ൽ രാജകീയ വിളംബരം മൂലം അർമ്മീനിയ ലോകത്തിലെ പ്രഥമ ക്രിസ്തീയ രാഷ്ട്രമായി പ്രഘോഷിക്കപ്പെട്ടു. ആയതിന്റെ 1700-ാം വാർഷികമാണ് ഇപ്പോൾ നടന്നത്. ലോകത്തിലെ മിക്കവാറും എല്ലാ ക്രൈസ്തവ സഭകളുടെയും പ്രാതിനിധ്യമുണ്ടായിരുന്ന ഈ ആഘോഷങ്ങളിൽ മലങ്കരസഭയ്ക്കും, സഭയുടെ പരമാദ്ധ്യക്ഷനും ലഭിച്ച അംഗീകാരവും സ്ഥാനവും തികച്ചും അഭിമാനകരമായിരുന്നു. (കാലം ചെയ്ത അർമ്മീനിയൻ കാതോലിക്കോസ് കരേക്കിൻ ഒന്നാമന്റെ സ്ഥാനാരോഹണ കർമ്മത്തിൽ (1995) നമ്മുടെ പ. ബാവാ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവാ ആഘോഷങ്ങളിൽ സന്നിഹിതനായത് ആദരപൂർവ്വം ശ്രദ്ധിക്കപ്പെട്ടു. പ്രസ്തുത അന്താരാഷ്ട്ര സഭാ സദസ്സിൽ പങ്കുകൊണ്ട സഭാ പിതാക്കന്മാരിൽ ഏറ്റവും പ്രായമുള്ള പിതാവ് എന്ന നിലയിലും നമ്മുടെ ബാവാ തിരുമേനിക്ക് പ്രഥമ സ്ഥാനം ലഭിച്ചു റഷ്യൻ പാത്രിയർക്കീസ് അലക്സി II, റുമേനിയൻ പാത്രിയർക്കീസ് തെയോക്ടിറ്റസ്, അലക്സാന്ത്രിയായിലെ ഗ്രീക്ക് പാത്രിയർക്കീസ് പോപ്പ് പെത്രോസ് IV, ആംഗ്ലിക്കൻ സഭാദ്ധ്യക്ഷനായ തിരുമനസ്സുകൊണ്ട് സംബന്ധിച്ചിരുന്നു.)

മറ്റ് ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെ പ്രധാന മേലദ്ധ്യക്ഷൻമാർ പ്രതിനിധികളെ അയച്ചപ്പോൾ മലങ്കര സഭയുടെ

കാന്റർബറി ആർച്ചുബിഷപ്പ് ജോർജ്ജ് കാരി (carey) തുടങ്ങിയ പ്രമുഖ വ്യക്തികൾ സംബന്ധിച്ചിരുന്നു എങ്കിലും, നമ്മുടെ സഭയ്ക്കും, സഭാതലവനും ലഭിച്ച സ്വീകരണവും സ്ഥാനവും ലോക സഭകളുടെ മുമ്പിൽ, നമ്മുടെ അപ്പോസ്തോലിക പൗരാണികത്വവും, ദേശീയ സഭയെന്ന സ്വതന്ത്ര നിലയും വിളിച്ചോതുന്നതായിരുന്നു WCC യുടെ ജനറൽ സെക്രട്ടറി Dr. Konrad Raiser, മറ്റുപ്രതിനിധികൾ റോമൻ കത്തോലിക്കാ സഭയുടെ PCPCU യുടെ അദ്ധ്യക്ഷൻ Cardinal Waltex Kasper ന്റെ നേതൃത്വത്തിലുള്ള പ്രതിനിധിസംഘം തുടങ്ങിയവരും സന്നിഹിതരായിരുന്നു. സെപ്തം. 19-നു രാവിലെ ദേവലോകത്തു നിന്നു പുറപ്പെട്ട പ്രതിനിധി സംഘം നെടുമ്പാശ്ശേരിയിൽ നിന്നു Jet Airways-ൽ ഉച്ചയോടുകൂടി ബോംബയിലെത്തി. അഭിവന്ദ്യ കൂറിലോസ് തിരുമേനിയും, വൈദികരും ജനങ്ങളും വിമാനത്താവളത്തിൽ കാത്തുനില്പുണ്ടായിരുന്നു. Malad West പള്ളിയിൽ വിശ്രമിച്ച ശേഷം അന്നു രാത്രി ബോംബയിൽ നിന്നും Swiss Air - ൽ പുറപ്പെട്ട് 20-നു വെളുപ്പിന് സ്വിറ്റ്സർലണ്ടിലെ സൂറിച്ചിലെത്തി. നേരത്തേ അവിടെയെത്തിയിരുന്ന കെ.എം. ജോർജ്ജ് അച്ചൻ ഞങ്ങളെ സ്വീകരിക്കാൻ കാത്തുനിന്നിരുന്നു. അന്നു പകൽ അവിടെയുള്ള നമ്മുടെ സഭാംഗങ്ങളുടെ ആതിഥ്യത്തിൽ അവിടെ കഴിച്ചുകൂടി. വൈകുന്നേരം ഒരു പ്രാർത്ഥനാ യോഗവുമുണ്ടായിരുന്നു. പ. ബാവാതിരുമനസ്സുകൊണ്ട് ആ യോഗത്തിൽ സംസാരിച്ചു. 20-നു സന്ധ്യയ്ക്ക് സൂറിച്ച് ൽ നിന്നും യാത്ര തുടർന്ന് 21-നു വെളുപ്പിന് 3.50 നു അർമ്മീനിയയിലെ യെരവാൻ വിമാനത്താവളത്തിലെത്തിയപ്പോൾ അർമ്മീനിയൻ സഭയുടെ പാത്രിയർക്കീസും സുപ്രീം കാതോലിക്കോസുമായ കരേക്കിൻ രണ്ടാമൻ തിരുമേനി, സഭാദ്ധ്യക്ഷൻമാർ, ഇന്ത്യൻ അംബാസഡർ ശ്രീ. ബാൽ ആനന്ദ് തുടങ്ങിയവർ വിമാനത്തിന്റെ സമീപംതന്നെ എത്തിയിരുന്നു. മലങ്കര സഭാദ്ധ്യക്ഷന് ചുവപ്പുപരവതാനി വിരിച്ച സ്വീകരണമാണ് ലഭിച്ചത്. ആ വിമാനത്തിൽത്തന്നെ മറ്റു ചില സഭാപ്രതിനിധികളുമുണ്ടായിരുന്നു. അർമ്മീനിയൻ സർക്കാരിന്റെ അതിഥികളായ ഞങ്ങൾക്ക് ഗവൺമെന്റ് ഗസ്റ്റ് ഹൗസിലാണ് താമസമൊരുക്കിയിരുന്നത്. കരേക്കിൻ II തിരുമേനി ഗസ്റ്റ് ഹൗസിൽ ഞങ്ങളെ ആക്കിയിട്ടാണ് അദ്ദേഹത്തിന്റെ അരമനയിലേക്ക് മടങ്ങിപ്പോയത്. അർമ്മീനിയായിലെ ഞങ്ങളുടെ യാത്രകൾക്ക് സർക്കാർ വക വാഹനങ്ങളും, പോലീസകമ്പടിയും മറ്റും എപ്പോഴും തയ്യാറായിരുന്നു.

21-നു വെള്ളിയാഴ്ച രാവിലെ യെരവാനിലെ St. Gregory The Illuminator - ടെ നാമത്തിലുള്ള അതിപുരാതനമായ സന്യാസാശ്രമത്തിൽവച്ച് ആഘോഷപരിപാടികൾക്കു തുടക്കം കുറിച്ചു. പീഡയുടെ കാലത്ത് St. Gregory യെ തടവിലാക്കിയിരുന്നത് ഇവിടെയായിരുന്നു. അദ്ദേഹത്തെ പാർപ്പിച്ചിരുന്ന ഇടുങ്ങിയ ഗുഹ (dungeon) ഇന്നും കാണാൻ കഴിയും. സന്ദർശകർ ഭക്തിപൂർവ്വം അതിന്റെ വാതിൽക്കൽ മെഴുകുതിരി കത്തിച്ചു വച്ച് പ്രാർത്ഥിക്കുന്നതുകണ്ടു. ആഘോഷങ്ങളിൽ പങ്കെടുക്കാൻ രാജ്യത്തിനകത്തും പുറത്തും നിന്നുള്ള അർമ്മീനിയക്കാരുടെ ഒരു പ്രവാഹം തന്നെയായിരുന്നു. ജനബാഹുല്യം നിമിത്തം, റോഡിൽ ബാരിക്കേടുകൾ വച്ച് കൂട്ടത്തെ നിയന്ത്രിക്കുന്നതും കാണാമായിരുന്നു.

ആശ്രമ ദേവാലയത്തിൽ സഭാപ്രതിനിധികളെല്ലാം ഒത്തുചേർന്നു. ആഘോഷങ്ങളുടെ ദീപശിഖയിൽ നിന്ന് പ്രതിനിധികളുടെ കൈയിലെ മെഴുകുതിരികളിലേക്ക്

**വി. ഗ്രിഗറിയുടെ കാലത്ത് എ.ഡി. 301-ൽ രാജകീയ വിളംബരം മൂലം അർമ്മീനിയ ലോകത്തിലെ പ്രഥമ ക്രിസ്തീയ രാഷ്ട്രമായി പ്രഘോഷിക്കപ്പെട്ടു. ആയതിന്റെ 1700-ാം വാർഷികമാണ് ഇപ്പോൾ നടന്നത്. ലോകത്തിലെ മിക്കവാറും എല്ലാ ക്രൈസ്തവ സഭകളുടെയും പ്രാതിനിധ്യമുണ്ടായിരുന്ന ഈ ആഘോഷങ്ങളിൽ മലങ്കരസഭയ്ക്കും, സഭയുടെ പരമാദ്ധ്യക്ഷനും ലഭിച്ച അംഗീകാരവും സ്ഥാനവും തികച്ചും അഭിമാനകരമായിരുന്നു.**

# മൂന്നാം പി.എസ്.എൽ.വി. വിക്ഷേപണം വൻ വിജയം

ശ്രീഹരിക്കോട്ട: ഇന്ത്യയുടെ മൂന്നാമത്തെ പി.എസ്.എൽ.വി. സി-3 (പോളാർ സാറ്റലൈറ്റ് ലോഞ്ച് വെഹിക്കിൾ റോക്കറ്റ് വിജയകരമായി വിക്ഷേപിച്ചു.

ഒറ്റവിക്ഷേപണത്തിൽ മൂന്ന് ഉപഗ്രഹങ്ങളാണു പി.എസ്.എൽ.വി. സി-3 ഭ്രമണപഥത്തിൽ എത്തിച്ചത്. ഉപഗ്രഹവിക്ഷേപണ രംഗത്ത് ഇന്ത്യക്ക് ഇതൊരു വൻ നേട്ടമാണ്. വിക്ഷേപിച്ചതിൽ രണ്ടെണ്ണം വിദേശ ഉപഗ്രഹങ്ങൾ ആണ്. ഇന്ത്യയുടെ 1108 കിലോ വരുന്ന ടെക്നോളജി എക്സ്പെരിമെന്റ് സാറ്റലൈറ്റ് (ടെസ്), ബെൽജിയത്തിന്റെ പ്രോബാ (തൂക്കം 94 കിലോ) ജർമനിയുടെ ബേർഡ് (92 കിലോ) എന്നിവയാണു പി.എസ്.എൽ.വി. സി-3 ഭ്രമണപഥത്തിൽ എത്തിച്ചത്. രാവിലെ 10.23 നായിരുന്നു വിക്ഷേപണം.

ഇന്ത്യയുടെ ടെസ് ഉപഗ്രഹം വിജയകരമായി ഭ്രമണപഥത്തിലെത്തിയതായും നന്നായി പ്രവർത്തിക്കുന്നുണ്ടെന്നും ഐ.എസ്.ആർ.ഒ. വൃത്തങ്ങൾ ബാംഗ്ലൂരിൽ അറിയിച്ചു.

പി.എസ്.എൽ.വി. യുടെ അഞ്ചാമത്തെ വിജയകരമായ വിക്ഷേപണമായിരുന്നു ഇത്. മൂന്ന് ഉപഗ്രഹങ്ങളും കടുകിട തെറ്റാതെ കൃത്യ സമയത്തും കൃത്യ സ്ഥലത്തും വിക്ഷേപിച്ചതു വൻ നേട്ടമായി. ഇന്ത്യൻ ഉപഗ്രഹമാണ് ആദ്യം ഭ്രമണപഥത്തിൽ എത്തിച്ചത്. തുടർന്നു ബേർഡും ഒന്നേകാൽ മണിക്കൂർ കഴിഞ്ഞു പ്രോബായും ഭ്രമണപഥത്തിൽ എത്തി. ●

# പ. പരുമലതിരുമേനി; നാൾവഴികൾ

വർഗീസ് ജോൺ, തോട്ടപ്പുഴ

**1848 ജൂൺ 15/1023 മിഥുനം 3**

മുളന്തുരുത്തി ചാത്തുരുത്തി ഭവനത്തിൽ കൊച്ചുമത്തായിയുടെയും മറിയത്തിന്റെയും പുത്രനായി ജനിച്ചു. ബാല്യകാല നാമം. കൊച്ചയ്പോര

**1857 സെപ്റ്റംബർ 26/1033 കന്നി 14 സ്ലീബാപെരുന്നാൾ**

കരിങ്ങാശ്ര പള്ളിയിൽ വച്ച് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പാലക്കുന്നത്ത്)യിൽ നിന്ന് കോറൂയോ പട്ടമേറ്റു.

(കോതമംഗലം പള്ളിയിൽവച്ച് ശെമ്മാശുപട്ടമേറ്റതായും കാണുന്നു. വർഷം 1858 എന്നും കാണുന്നുണ്ട്).

**1864 ഒക്ടോബർ – നവംബർ/1040 തുലാം**

യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്ന് ശംശോനോ പട്ടമേറ്റു (പുനരായി ശെമ്മാശു പട്ടമേറ്റതാണെന്നും അഭിപ്രായമുണ്ട്. വർഷം 1865 (1041) എന്നും കാണുന്നു.)

**1864 നവംബർ – ഡിസംബർ/1040 വൃശ്ചികം**

യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്ന് കശീശാപട്ടവും തുടർന്ന് കോർ-എപ്പിസ്ക്കോപ്പാ സ്ഥാനവുമേറ്റു. (വർഷം 1865 (1041) എന്നും കാണുന്നുണ്ട്.)

**1872 ഏപ്രിൽ 7/മീനം 26(സു.ക)/1047 മീനം 27 ഞായറാഴ്ച**

മുളന്തുരുത്തി പള്ളിയിൽ വച്ച് മലങ്കരയുടെ ജോസഫ് മാർ ദിവന്നാസിയോസ് (പുലിക്കോട്ടിൽ) മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നൽകി.

വചനിപ്പു പെരുന്നാൾ (സുറിയാനി കണക്കിന് മീനം 25) എന്നും കാണുന്നുണ്ട്. അതു ശരിയാണെങ്കിൽ 1872 ഏപ്രിൽ 6 ശനിയാഴ്ച ആണ് വരേണ്ടത്.

**1876 ഡിസംബർ 10/വൃശ്ചികം 28 (സു.ക.)/1052 വൃശ്ചികം 27 ഞായറാഴ്ച**

വടക്കൻപറവൂർ മാർ തൊമ്മൻ പള്ളിയിൽ വച്ച് പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ *മാർ ഗ്രിഗോറിയോസ്* എന്ന പേരിൽ നിരണത്തു ദൈവമാതാവിന്റെ പള്ളിയും അതിനു ചുറ്റുമുള്ള പള്ളികളും അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. ഇതൊടൊപ്പം അങ്കമാലി ഭദ്രാസനത്തിനുവേണ്ടി അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും വാഴിക്കപ്പെട്ടു. സഹകാർമ്മികർ കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ്, കടവിൽ പൗലോസ് മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്താമാരായിരുന്നു.

**1877 മെയ് 5/ നീസാൻ 23**

നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി നിയമിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ ലഭിച്ചു. അതനുസരിച്ച് താഴെ പറയുന്ന 22 പള്ളികളുടെ ഭരണം ഏറ്റു.

നിരണം മർത്തമറിയം, ചെറുകോൽ, വീയപുരം, തലവടി, വേങ്ങൽ, എടത്വ, തിരുവല്ലാ കാവിൽ, കല്ലൂപ്പാറ, മല്ലപ്പള്ളി, തുരുത്തിക്കാട്, കാർത്തികപ്പള്ളി, ചെന്നിത്തല, പരുമല, മണ്ണംതോട്ടുവഴി, തലവടികുഴി, മേപ്രാൽ, കാരയ്ക്കൽ, വെണ്ണിക്കുളം, കവിയൂർ കരുവാറ്റ.

ക്നാനായ ഭദ്രാസന രൂപീകരണത്തോടെ (1910) തുരുത്തിക്കാട്ടു പള്ളി ആ ഭദ്രാസനത്തിൽ ചേർത്തു ചേപ്പാട്, പള്ളിപ്പാട്, കാരിച്ചാൽ പള്ളികൾ കൊല്ലം ഭദ്രാസനത്തിലും ഉമയാറ്റുകരപള്ളി തുമ്പമൺ ഭദ്രാസനത്തിലുമാണ് ആദ്യം ഉൾപ്പെടുത്തിയിരുന്നത്.

**1889 ജൂലൈ 29 തിങ്കളാഴ്ച**

കോട്ടയം പഴയ സെമിനാരിയിൽ വച്ച് അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ കടവിൽ പൗലൂസ് മാർ അത്താനാസിയോസ്, മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസ് എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

**1892 മെയ് 29 ഞായറാഴ്ച**

കൊളംബോയിലെ സന്മരണമാതാവിന്റെ പള്ളിയിൽ (Our lady of good death) വച്ച് റിനിവിലാത്തി മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ കടവിൽ പൗലോസ് മാർ അത്താനാസിയോസ്, അൽവാറീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്താമാരോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

**1902 നവംബർ 2/തുലാം 20 (സു.ക.)/1078 തുലാം 17 ഞായറാഴ്ച**

പരുമല പള്ളിയിൽ വച്ച് രാത്രി (തിങ്കളാഴ്ച വെളുപ്പിന്) ഒരുമണിക്ക് കാലം ചെയ്തു. (കാലം ചെയ്ത സമയം പരിഗണിച്ചാൽ തീയതി 1902 നവംബർ മൂന്ന് ആണ് വരേണ്ടത്).

നവംബർ 4 ചൊവ്വാഴ്ച മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ പരുമല പള്ളിയിൽ കബറടക്കപ്പെട്ടു.

**1947 നവംബർ 2**

വിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടു.

*പ. പരുമല തിരുമേനി കോർ-എപ്പിസ്ക്കോപ്പാവരെയുള്ള സ്ഥാനങ്ങളേറ്റ കൃത്യമായ തീയതികൾ ലഭ്യമല്ല. വർഷം പോലും കൃത്യമാണോ എന്ന് സംശയമുണ്ട്.*

## അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ................ *7-ാം പേജിൽ നിന്നു തുടർച്ച*

തീനാളം പകർന്നതോടെ ചടങ്ങുകൾ ആരംഭിച്ചു. പ. സുപ്രീം കാതോലിക്കോസ് കരേക്കിൻ II തിരുമേനി സഭാപ്രതിനിധികളെ സ്വാഗതം ചെയ്തു. തുടർന്നു നടന്ന സ്തോത്ര ആരാധനാ മദ്ധ്യേ, സഭാപ്രതിനിധികൾക്കുവേണ്ടി, ആശംസകളർപ്പിച്ചുകൊണ്ട് സംസാരിച്ചത് നമ്മുടെ ബാവാതിരുമേനിയായിരുന്നു. സ്വതസിദ്ധമായ ശൈലിയിൽ അർമ്മീനിയൻ സഭാചരിത്രത്തെ സ്പർശിച്ചുകൊണ്ട് സുന്ദരമായ ഇംഗ്ലീഷിലുള്ള ആ പ്രസംഗം ഏറെ ശ്ലാഘിക്കപ്പെട്ടു. അഭിമാനകരമായ ആ നിമിഷം ഞങ്ങളെ ആനന്ദപുളകിതരാക്കി. തുടർന്ന് രക്തസാക്ഷി സ്മാരകത്തിൽ അനുസ്മരണ ശുശ്രൂഷ നടന്നു. ഒന്നാം ലോകമഹായുദ്ധത്തിൽ 1.5 ലക്ഷം അർമീനിയക്കാരെ (Turkey) ടർക്കി പട്ടാളം വധിക്കുകയുണ്ടായി (Genocide of the Armenians) ശേഷിച്ച അർമ്മീനിയക്കാർ പ്രാണരക്ഷാർത്ഥം ഓടിപ്പോയി, രക്ഷാകേന്ദ്രങ്ങളിൽ അഭയം തേടി. ഉച്ചയ്ക്കു ശേഷം അർമ്മീനിയയുടെ പ്രസിഡന്റ് റോബർട്ട് കൊച്ചെറിയാൻ സഭാ ഡലിഗേഷൻ നേതാക്കളെ അദ്ദേഹത്തിന്റെ വസതിയിൽ സ്വീകരിച്ചു. വാർഷികാഘോഷങ്ങളിലെ പ്രധാന ഔദ്യോഗിക സമ്മേളനം യെരവാൻ-ലെ വിശാലമായ സ്പോർട്ട്സ് സ്റ്റേഡിയത്തിലെ ഓഡിറ്റോറിയത്തിൽ വച്ചു നടന്നു. അർമ്മീനിയൻ പ്രസിഡന്റ് ഉദ്ഘാടനം ചെയ്ത സമ്മേളനത്തിൽ അർമ്മീനിയൻ സുപ്രീം കാതോലിക്കോസ് പ്രസംഗിച്ചു. ഈ പ്രസംഗങ്ങളെല്ലാം അർമ്മീനിയൻ ഭാഷയിലായിരുന്നുവെങ്കിലും അവയുടെ ഇംഗ്ലീഷ് പരിഭാഷ അച്ചടിച്ച് എല്ലാവർക്കും നൽകിയിരുന്നു. തുടർന്ന് കലാപരിപാടികളും ഉണ്ടായിരുന്നു.

ശനിയാഴ്ച ഉച്ചവരെ കരേക്കിൻ II തിരുമേനി, അദ്ദേഹത്തിന്റെ Holy Etchmiadzin -ലെ അരമനയിൽ വിവിധ ഡലിഗേഷനുകളെ സ്വീകരിച്ചു. സഭാനേതാക്കൾ ഉപചാര ആശംസകൾ അർപ്പിക്കുകയും സമ്മാനങ്ങൾ നൽകുകയും ചെയ്തു. നമ്മുടെ ബാവാതിരുമേനി വർണ്ണാങ്കിതമായ "മുത്തുക്കുട" നിവർത്ത് സമ്മാനമായി നൽകിയപ്പോൾ സദസിൽ കൗതുകപൂർവ്വമായ ഹസ്തതാഡനമുണ്ടായി. ബാവാതിരുമേനി, കാതോലിക്കോസിനെയും മറ്റും സുവർണ്ണമാല അണിയിച്ചു, സ്ലീബാസമ്മാനിച്ചു.

അന്നു വൈകുന്നേരം Etchmiadzin -ൽ പുതുതായ നിർമ്മിച്ചിട്ടുള്ള Open Air Stage -ൽ വച്ച് വി. മൂറോൻ കൂദാശയുണ്ടായിരുന്നു. ഈ വി. കർമ്മം നടക്കുന്ന സ്ഥലത്തേക്ക് അരമന പരിസരത്തുനിന്നാരംഭിച്ച ഘോഷയാത്രയിൽ അർമ്മീനിയൻ സഭയിലെ പിതാക്കന്മാരും വൈദികരും ശുശ്രൂഷകരും അംശവസ്ത്രങ്ങളണിഞ്ഞു നീങ്ങിയത് നയനാനന്ദകരമായ ദൃശ്യമായിരുന്നു. വി. മൂറോൻ കൂദാശയുടെ പ്രാരംഭ ഭാഗങ്ങളും വി. കുർബാനയും നേരത്തേ പൂർത്തിയാക്കിയിരുന്നു. അവസാന പ്രാർത്ഥനകളും, വി. മൂറോന്റെ വാഴ്വും മാത്രമാണ് അപ്പോൾ നടന്നത്. സൈലീഷ്യയിലെ അർമ്മീനിയൻ കാതോലിക്കോസ് Aram I ഈ വി. കർമ്മത്തിൽ സംബന്ധിച്ചിരുന്നു. അർമ്മീനിയൻ സുപ്രീം കാതോലിക്കോസിന്റെ ഭരണസീമയിലുള്ള പാത്രിയർക്കേറ്റുകളിൽ നിന്നും, സൈലീഷ്യായിൽ നിന്നും കൊണ്ടുവന്നിരുന്ന വി. മൂറോൻ തൈലം, വി. മദ്ബഹായുടെ വാതിൽക്കൽ പ്രതിഷ്ഠിച്ചിരുന്ന വലിയ മൂറോൻ പാത്രത്തിൽ ചേർത്തിട്ടാണ് വി. കൂദാശ നടന്നത്. അർമ്മീനിയൻ പിതാക്കന്മാർ മാത്രമാണ് വി. കൂദാശയ്ക്ക് കാർമ്മികത്വം വഹിച്ചത്. വിവിധ സമ്മേളനങ്ങളിലും മൂറോൻ കൂദാശയിലും, പള്ളി കൂദാശയിലും സഭാ പ്രതിനിധികൾക്ക് പ്രത്യേക ഇരിപ്പിടങ്ങൾ, പേരെഴുതിവച്ച് ക്രമീകരിച്ചിരുന്നതിനാൽ "ഇരിപ്പിടം" തേടി ബുദ്ധിമുട്ടേണ്ടി വന്നില്ല. സഭയുടെ പരമാദ്ധ്യക്ഷനായ കാതോലിക്കോസാണ് അർമ്മീനിയ സഭയിൽ വി. മൂറോൻ കൂദാശ നടത്തുന്നത്. ഒരു കുരിശ്, വി. ഗ്രിഗറിയുടെ കൈയ്യുടെ അസ്ഥി സൂക്ഷിച്ചിരിക്കുന്ന പേടകം, കർത്താവിന്റെ വിലാവിൽ കുത്തിയ കുന്തത്തിന്റെ ഭാഗം ചേർത്തുണ്ടാക്കിയ ഒരു അർമ്മീനിയൻ കുരിശ്-എന്നിവ വി. മൂറോൻ തൈലപ്പാത്രത്തിൽ മുക്കിയാണ് മൂന്നു പ്രാവശ്യം റൂശ്മാ ചെയ്തത്. ദിവ്യശുശ്രൂഷകളിൽ ധുപക്കുറ്റി വഹിച്ചുകൊണ്ട് രണ്ടു ശെമ്മാശന്മാർ വടക്കും തെക്കും നിന്ന് ഒരുപോലെ ധുപാർപ്പണം നടത്തുന്നുണ്ടായിരുന്നു. വി. കുർബാനയിലും ഇതുതന്നെയാണു പതിവ്) വി. മൂറോൻ കൂദാശാനന്തരം മൂറോൻ പാത്രം മുത്തി അനുഗ്രഹം പ്രാപിപ്പാൻ വലിയ തിരക്കായിരുന്നു.

23 ഞായറാഴ്ച കാലത്ത് യെരവാനിൽ ജൂബിലി സ്മാരകമായി പണികഴിപ്പിച്ചിരിക്കുന്ന Cathedral of St. Gregory the Illuminater" ന്റെ കൂദാശയായിരുന്നു. അതിബൃഹത്തായ ഈ ദേവാലയ നിർമ്മാണത്തിനുവേണ്ടി 13 മില്യൻ അമേരിക്കൻ ഡോളർ ചിലവിട്ടത് അമേരിക്കയിൽ കുടിയേറിപ്പാർക്കുന്ന അർമ്മീനിയൻ സഭാംഗങ്ങളാണ് (Armenians in Diaspora) പള്ളിക്കകത്ത് തൂണുകളൊന്നുമില്ലാതെ പണിതിരിക്കുന്ന ഈ ദേവാലയം ശില്പസുന്ദരമാണ്. ത്രോണോസിൻ വലിയ അലങ്കാരങ്ങളൊന്നും കണ്ടില്ല. പടിഞ്ഞാറുവശത്തു ബാൽക്കണിയിലാണ് Choir-ന്റെ സ്ഥാനം. വി. മൂറോനുപയോഗിച്ചാണ് പള്ളികൂദാശ നടത്തിയത്. ത്രോണോസ് കാതോലിക്കോസും പള്ളിയുടെ വാതായനങ്ങൾ അർമ്മീനിയൻ മേല്പട്ടക്കാരും അഭിഷേകം നടത്തി. 45 മിനിട്ടു മാത്രമേ പള്ളി കൂദാശയ്ക്കു വേണ്ടിവന്നുള്ളൂ. തുടർന്ന് വി. കുർബാനയായിരുന്നു. Oriental സഭകളിൽ നിന്നെത്തിയിരുന്ന പ്രതിനിധികളെല്ലാം വി. കുർബാന അനുഭവിച്ചു. വി. കുർബാന അനുഭവിക്കുന്നതിന് ഉള്ളം കൈയിൽ നൽകുന്ന പതിവുണ്ട്. പുളിപ്പില്ലാത്ത കുർബാനയപ്പവും, വെള്ളം ചേർക്കാത്ത വീഞ്ഞുമാണ് അർമ്മീനിയൻ വി. കുർബാനയിൽ ഉപയോഗിക്കുന്നത്. 9 മണിക്ക് ആരംഭിച്ച പള്ളികൂദാശയും വി. കുർബാനയും കഴിഞ്ഞപ്പോൾ 1 മണി ആയിരുന്നു. 3 മണിക്ക് കാതോലിക്കോസ് നൽകുന്ന Banquet ഉണ്ടായിരുന്നതിനാൽ വി. കുർബാന കഴിഞ്ഞ ഉടനെ ആർക്കും ഭക്ഷണം ക്രമീകരിച്ചിരുന്നില്ല.

Banquet-ൽ അർമ്മീനിയൻ കാതോലിക്കോസ്, അർമ്മീനിയൻ പ്രസിഡണ്ട് എന്നിവരോടൊപ്പമാണ് നമ്മുടെ ബാവാ തിരുമേനിക്ക് ഇരിപ്പിടം ക്രമീകരിച്ചിരുന്നത്. ആ നിരയിൽ ഇരുവശങ്ങളിലേക്കും മറ്റു സഭാദ്ധ്യക്ഷന്മാർ ഉപവിഷ്ടരായിരുന്നു. സുറിയാനി സഭയിലെ ചീചക്ക്, അപ്രേം കരീം എന്നീ മേല്പട്ടക്കാർക്ക് ഞങ്ങളോടൊപ്പം ഒരേ മേശയ്ക്കരികിലായിരുന്നു ഇരിപ്പിടം. മാംസ ഭക്ഷണം സിറിയൻ മേല്പട്ടക്കാർക്ക് വർജ്ജ്യമല്ലാതെ കണ്ടത് ഞങ്ങളെ അത്ഭുതപ്പെടുത്തി. ഞായറാഴ്ചതന്നെ റുമേനിയൻ പാത്രിയർക്കീസ്, Arch Bishop of Canterbury, കോപ്റ്റിക്ക് ബിഷപ്പ് തുടങ്ങിയവർ പ. ബാവാതിരുമേനിയെ സന്ദർശിച്ച് വിടവാങ്ങൽ നടത്തി. സുറിയാനി മേല്പട്ടക്കാർ മാത്രം ആയതിന് ഉത്സാഹിച്ചില്ല. മലങ്കര സഭയിലെ ഇന്നത്തെ പ്രശ്നങ്ങളെപ്പറ്റി പ. ബാവാതിരുമനസ്സുകൊണ്ട് കോപ്റ്റിക്

*ശേഷം 26-ാം പേജിൽ*

# പദപ്രശ്നം VIII

## വലത്തോട്ട്

1. ദൈവം പേരുമാറ്റിയ പുരുഷൻ. (3)

2. കൂദാശകളുടെ കൂദാശ. (5)

3. എല്ലാഭാഷയിലും ഒരുപോലെ ഉച്ചരിക്കുന്ന ആരാധനാ വാക്കാ. (4)

5. സ്വന്ത ഭവനത്തിൽ ബഹുമാനമില്ലാത്തവൻ. (5)

8. ഗ്രീക്കു ഭാഷയിൽ എഴുതപ്പെട്ട ആദ്യ വേദഗ്രന്ഥമാണ്. (3)

9. സ്വർഗ്ഗത്തിന്റെ വാതിൽ എന്ന് യാക്കോബ് വിശേഷിപ്പിച്ച സ്ഥലം. (2)

11. ആദ്യം ജനിച്ച മനുഷ്യൻ (3)

12. ആദ്യം സാക്ഷിമരണം പ്രാപിച്ച ശ്ലീഹാ. (3)

13. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ പുളിപ്പില്ലാത്ത അപ്പം ഉപയോഗിക്കുന്ന സഭ. (8)

14. ബേദ്‌ലഹേം എന്ന പദത്തിന്റെ അർത്ഥം (7)

15. പ്രാരംഭം, മുഖവര ഇതിന് ഉപയോഗിക്കുന്ന ആരാധനാ വാക്ക്. (4)

16. നോഹയുടെ പുത്രന്മാരിൽ ഒരാൾ. (1)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | | | 2 | | | 4 | |
| | 3 | | | | 7 | | 6 |
| | | 8 | | | | | |
| | | 9 | | 10 | | | |
| 15 | | | | | 11 | | |
| 5 | | | | | 12 | | |
| 16 | 14 | | | | | | |
| 13 | | | | | | | |

## താഴോട്ട്

1. മറയപ്പെട്ടവ എന്നർത്ഥം വരുന്ന വേദപുസ്തക വിഭാഗം (4)

2. കർത്താവ് കടലിൻ മീതേ നടന്നത് രേഖപ്പെടുത്തിയിട്ടില്ലാത്ത സുവിശേഷം (4)

3. മരിച്ചശേഷവും സംസാരിച്ചു കൊണ്ടിരുന്നവൻ. (3)

4. യേശുവിനു പകരം മോചിപ്പിക്കപ്പെട്ട ആൾ. (4)

6. അല്പ വിശ്വാസിയായ കർത്തൃശിഷ്യൻ (3)

7. സ്നേഹത്തിന്റെ പ്രവാചകൻ. (3)

10. ആദ്യത്തെ നാവികൻ. (2)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോർജി പി. മാത്യു**
**പാലനിൽക്കുന്നതിൽ**
**കല്ലിശ്ശേരി പി.ഒ.**
**ചെങ്ങന്നൂർ 689124**

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-12-2001

# പദപ്രശ്നം VI

### സമ്മാനം നേടിയവർ

1. ഏലിയാമ്മ ജോർജ്ജ്, ആവണേശ്വരം
2. റേച്ചൽ അലക്സാണ്ടർ, പിമ്പ്രിരി. പൂനെ.
3. ജോളി ജോസഫ്, ചെല്ലംങ്കോട്, വയനാട്.

*ശരിയുത്തരം അയച്ചുതന്നവർ:*

4. റാണി കുരുവിള എം., ഫരീദാബാദ്
5. മത്തായിക്കുട്ടി, ബിലാസ്പൂർ
6. കെ.സി. എലിസബേത്ത് തമ്പി, കൊച്ചി
7. അന്നാമ്മ മത്തായി, ആലുവ
8. ഏലിയാമ്മ പൗലോസ്, വയനാട്
9. ലീലാമ്മ ജോർജ്ജ്, മുത്തൂർ
10. സരുൺ സഖറിയാ ഉമ്മൻ, നിരണം
11. മോളി മാത്യു, നാരങ്ങാനം.
12. ആലീസ് ഏബ്രഹാം, കോയമ്പത്തൂർ.
13. കെ.സി. ജോർജ്ജ്, തൃശ്ശൂർ
14. സാറാമ്മ തമ്പി, കോയമ്പത്തൂർ
15. എസ്. ജോർജ്ജ്, കൊൽക്കത്ത
16. ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ
17. ജിൻസി ജോർജ്ജ്, മണപ്പള്ളി
18. ജോഷി ബി. ജോൺ, മണപ്പള്ളി
19. എലിസബേത്ത് മാത്യു, ഭുവനേശ്വർ
20. ആലിസ് വർഗീസ്, കറുകച്ചാൽ
21. ഡെയ്സി മാത്യു, നിരണം
22. സി. പി. തോമസ്, പാലക്കാട്
23. കെ.ജെ. വർഗീസ്, അയിരൂർ
24. ആനീസ് ഉമ്മൻ, നിരണം
25. ലീലാമ്മ ബേബി, തുമ്പമൺ
26. കെ. ജോസഫ്, കലയപുരം
27. മാസ്റ്റർ. ഷൈജു തോമസ്, നിരണം
28. ആലീസ് കുരുവിള, തേവര
29. ഏലിയാമ്മ സഖറിയ, കൊൽക്കത്ത
30. എലിസബേത്ത് ചെറിയാൻ, നിരണം
31. ഷീബാ ഡെന്നീസ്, സിംഗപ്പൂർ
32. ഓമന രാജൻ, ഹൈദ്രബാദ്
33. യൂലി. വി. ജോയ്, ബുധനൂർ
34. ടോണി. പി. ജോസ്, കുന്നംകുളം
35. അച്ചാമ്മ വർഗീസ്, വകയാർ
36. ലാലി വിൽസൻ, നിരണം
37. റേയ്ച്ചൽ എം. കുട്ടി. ബിലാസ്പൂർ
38. കുഞ്ഞുമോൾ ചാക്കോ, കുണ്ടറ

| | | | | | | | |
|---|---|---|---|---|---|---|---|
| 1 ആ | 3 കാ | ശം | 2 യ | 5 ഹോ | വ | 6 നി | 7 സ്സി |
| സ്ന | യി | 4 ദൈ | ക്കോ | റേ | 8 ആ | ന | പ്പോ |
| ത്ത് | ൻ | വം | ബ് | ബ് | ദാം | വേ | റ |
| 9 ഗി | ൽ | ഗാ | ൽ | 10 ഹെ | രോ | 11 ദാ | വ് |
| ൽ | 12 അ | ബ്ര | ഹാം | ർ | 15 സോ | വി | 16 പ്രാ |
| ഝേ | 13 ശിം | ശോ | ൻ | മ്മോ | ദോം | ദ് | വ് |
| വ | 14 സീ | യോ | ൻ | ൻ | 17 ഒ | ബോ | രാ |
| 18 ക | ഫ | ർ | ന്ന | ഹൂം | 19 ലൂ | ക്കോ | സ് |

prathimaasachinthakal VIX

# സംതൃപ്തി ഉണ്ടാവാൻ എത്രമാത്രം വേണം?

## ഗുരുജി

ആധുനിക ഉപഭോക്തൃ സംസ്ക്കാരത്തിന്റെ പിടിയിലാണിന്ന് ലോകം മുഴുവൻ. കൂടുതൽ ഉല്പാദിപ്പിക്കുക, കൂടുതൽ ഉപയോഗിക്കുക, അതുവഴി കൂടുതൽ സംതൃപ്തി നേടുക എന്നതാണിതിന്റെ മുദ്രാവാക്യം. തിന്നുക, കുടിക്കുക, ആനന്ദിക്കുക എന്ന എപ്പികൂരിയൻ തത്വശാസ്ത്രത്തിന്റെ മറ്റൊരു വകഭേദമാണിത്. മനുഷ്യന്റെ ഭൗതിക സുഖം വർദ്ധിപ്പിക്കണമെങ്കിൽ ആകർഷകങ്ങളായ ധാരാളം സാധനങ്ങൾ ഉല്പാദിപ്പിക്കണം. അമേരിക്കൻ കമ്പോളത്തിൽ മാത്രം പതിനായിരത്തിൽ പരം ഭൗതിക സുഖദായക ഉല്പന്നങ്ങൾ ലഭ്യമാണെന്നു പറയപ്പെടുന്നു. ഉല്പാദിപ്പിക്കപ്പെടുന്ന സാധനങ്ങൾ വാങ്ങിക്കുന്നതിനാവശ്യമായ ആസക്തി മനുഷ്യ മനസ്സുകളിൽ സൃഷ്ടിക്കുക എന്നതാണ് മാർക്കറ്റിംഗിന്റെ ലക്ഷ്യം. പരസ്യങ്ങളാണീ ധർമ്മം നിർവ്വഹിക്കുന്നത്. ആകർഷകങ്ങളായ പരസ്യങ്ങളിലൂടെ കൃത്രിമങ്ങളായ ആഗ്രഹങ്ങൾ ഉണ്ടാക്കാൻ കോടിക്കണക്കിനു രൂപയാണ് ബഹുരാഷ്ട്ര കമ്പനികൾ ഓരോ വർഷവും ചെലവാക്കുന്നത്. ജീവിതത്തിന് പ്രസ്തുത ഉല്പന്നങ്ങൾ എത്രമാത്രം പ്രാധാന്യമുള്ളതാണ് എന്നതിന് വലിയ പ്രസക്തിയില്ല. ജനപ്രീതിയാർന്ന ടെലിവിഷൻ സീരിയലുകൾക്കിടയിൽ പ്രത്യക്ഷപ്പെടുന്ന ചില പരസ്യങ്ങൾ കണ്ടാൽ തോന്നും, ഒരു പ്രത്യേകതരം സോപ്പോ കുടയോ ഉപയോഗിക്കാത്തതാണ് ഈ രാജ്യത്തെ ഏറ്റവും വലിയ പ്രശ്നമെന്ന്. അത്യാവശ്യം ഇല്ലെങ്കിലും സാധനങ്ങൾ വാങ്ങിക്കാൻ പ്രേരിപ്പിക്കുന്ന മറ്റ് പല ടെക്നിക്കുകളും ഇന്നവർ ഉപയോഗിക്കുന്നു. ദീർഘകാലവായ്പകൾ, പലിശയില്ലാകടം, റിഡക്ഷൻ സെയിൽ, ഒന്നു വാങ്ങിച്ചാൽ മറ്റൊന്നു സൗജന്യം, പഴയതു കൊടുത്താൽ പുതിയതു തിരിച്ചുനൽകുക, വിപണനത്തോടൊപ്പം വിദേശ സഞ്ചാരവും കുടുംബത്തിനു മുഴുവൻ ഹോട്ടൽ വാസവും എന്നിങ്ങനെ പോവുന്നു ടെക്നിക്കുകൾ. എല്ലാത്തിന്റെയും ലക്ഷ്യം ഒന്നുതന്നെ. കൂടുതൽ സാധനങ്ങൾ വാങ്ങിക്കാൻ നിങ്ങളെ പ്രേരിപ്പിക്കുക അതുവഴി നിങ്ങൾ കൂടുതൽ സംതൃപ്തരും സന്തോഷവാന്മാരും പ്രതീക്ഷയുള്ളവരുമാകുമെന്ന ധാരണ വരുത്തിവയ്ക്കുക.

ക്രിസ്തീയ വീക്ഷണത്തിന് കടകവിരുദ്ധമായ ഒരു ചിന്താഗതിയും ജീവിതരീതിയും ആണിത്. ഉപഭോക്തൃസംസ്ക്കാരം നിങ്ങളുടെമേൽ ചെലുത്തുന്ന ഇത്തരം സമ്മർദ്ദ തന്ത്രങ്ങളെ ചെറുത്തുനില്ക്കാൻ എങ്ങനെയാണ് നിങ്ങൾക്കു സാധിക്കുക? ദൈവത്തിന്റെ സഹായം ഇതിനാവശ്യമാണ്. "പ്രലോഭനങ്ങളിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ" എന്ന് പ്രാർത്ഥിക്കാൻ യേശു ക്രിസ്തു ശിഷ്യന്മാരെ പഠിപ്പിച്ചതിന്റെ ലക്ഷ്യവും ഇതായിരുന്നു. ലാളിത്യമായിരുന്നു യേശുക്രിസ്തുവിന്റെ ജീവിതത്തിന്റെ മുഖമുദ്ര. ലളിത ജീവിത ശൈലി കൈവരിക്കാൻ നിരന്തരമായ പരിശീലനം ആവശ്യമാണെന്ന് തന്റെ സംതൃപ്തിയുടെ രഹസ്യം വെളിപ്പെടുത്തിക്കൊണ്ട് വി. പൗലൂസ് ഫിലിപ്പിയർക്കെഴുതിയ (4:12,13) ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നു. ഏതവസ്ഥയിലും സംതൃപ്തനായിരിക്കാൻ "ഞാൻ പഠിച്ചിരിക്കുന്നു" എന്നദ്ദേഹം പ്രത്യേകം എടുത്തു പറയുന്നു. സംതൃപ്തിയെ പരിശ്രമത്തിലൂടെ പഠിച്ചെടുക്കേണ്ട ഒരു വ്യക്തിപരമായ പ്രശ്നമായാണ് വി. പൗലൂസ് അവതരിപ്പിച്ചത്. മഹാത്മാഗാന്ധിയുടെ തത്വശാസ്ത്രവും ഇതുതന്നെയാണ്. പരപ്രേരണ കൂടാതെ "സ്വമേധയാ ക്രമാനുഗതമായി" (voluntary and progressive reduction of needs) ആവശ്യങ്ങളെ പരിമിതിപ്പെടുത്തുക എന്നദ്ദേഹം ഉപദേശിച്ചു. മനുഷ്യന്റെ ഭൗതീകാസക്തിക്ക് അതിരുകളില്ല. ആവശ്യത്തിൽ കൂടുതൽ വിഭവങ്ങൾ ഉപയോഗിക്കുമ്പോൾ നാം മറ്റുള്ളവരുടെ അവകാശങ്ങളിലാണ് കൈകടത്തുന്നത്. നിത്യോപയോഗത്തിന് അധികം അധികം സാധനങ്ങൾ വേണമെന്നു തോന്നുമ്പോഴാണ് മനുഷ്യൻ ഉന്നതാദർശങ്ങളും മനുഷ്യത്വവും കൈവിടുന്നത് എന്ന് ഗാന്ധിജി വിശ്വസിച്ചു. "സംതൃപ്തിയിലാണ് മനുഷ്യന്റെ സന്തോഷം സ്ഥിതി ചെയ്യുന്നത്. അസംതൃപ്തനായ ഒരുവന് ഭൗതിക സമ്പാദ്യങ്ങൾ എത്രമാത്രം ഉണ്ടായിരുന്നാൽ പോലും അവൻ സ്വന്തം ആഗ്രഹങ്ങളുടെ അടിമയായിത്തീരുന്നു. ഗാന്ധിജി 'യംഗഇൻഡ്യ' യിൽ എഴുതി. ആവശ്യങ്ങൾ കൂട്ടുകയല്ല, ആവശ്യങ്ങളെ ബുദ്ധിപൂർവ്വം നിയന്ത്രിക്കാൻ സാധിക്കുന്നതാണ് സംസ്ക്കാരം എന്നദ്ദേഹം പറഞ്ഞു.

സംതൃപ്തി ഉണ്ടാകുവാനുള്ള പരിധി എത്രമാത്രമാണെന്ന ചോദ്യം പിന്നെയും അവശേഷിക്കുന്നു. ഇതിനുത്തരം Alan Durning ന്റെ ശ്രദ്ധേയമായ "How much is enough? The Consumer Society and the Future of the Earth" എന്ന പുസ്തകത്തിൽ വിവരിക്കുന്നു. ആധുനിക ഉപ

ഭോക്തൃ സംസ്ക്കാരത്തിന്റെ സ്വഭാവങ്ങളെ രസകരമായി വിവരിക്കുന്ന ഈ പുസ്തകത്തിൽ ലോകത്തിലെ പ്രധാന മതങ്ങളെയും സംസ്ക്കാരങ്ങളെയും ഉദ്ധരിച്ചുകൊണ്ട് ഒരു "മദ്ധ്യമാർഗ്ഗം" സ്വീകരിക്കാൻ അദ്ദേഹം ആഹ്വാനം ചെയ്യുന്നു. എല്ലാ മതങ്ങളുടെയും കാതലായ സത്യം ഇതാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു.

ബുദ്ധമതം : സ്വാർത്ഥ താല്പര്യങ്ങളെ അതിജീവിക്കുന്നവനിൽ നിന്ന്, താമരപ്പൂവിതളിൽ നിന്ന് വെള്ളത്തുള്ളികൾ ഉതിർന്നു വീഴുന്നതുപോലെ, ദുഃഖം ഒഴിഞ്ഞു പോവുന്നു

**പ്രാചീനഗ്രീക്ക് മതം** : ഒന്നും അധികമാവരുത്

**ഹിന്ദുമതം** : ആഗ്രഹങ്ങളിൽ നിന്ന് പൂർണ്ണമായി സ്വാതന്ത്ര്യം പ്രാപിക്കുന്നവന് സമാധാനം ലഭിക്കുന്നു.

**യഹൂദമതം** : ദാരിദ്ര്യവും സമ്പത്തും എനിക്കു തരരുതേ

**കൺഫ്യൂഷിസം** : വളരെ കൂടുതലും വളരെ കുറച്ചും – രണ്ടും ദൗർബല്യമാണ്

**ഇസ്ലാം മതം** : ദാരിദ്ര്യമാണെന്റെ ബഹുമതി (മുഹമ്മദ്)

**ടാവോയിസം** : ആവശ്യത്തിനു തികയുന്നത്ര ഉണ്ടെന്നറിയുന്നവനാണ് ഏറ്റവും വലിയധനികൻ.

**ക്രിസ്തുമതം** : സകല ദ്രവ്യാഗ്രഹവും സൂക്ഷിച്ചൊഴിഞ്ഞുകൊൾവിൻ" (വി. ലൂക്കോസ് 12:15)

ഭൗതികാഭിവൃദ്ധിയും ആത്മീയ പൂരണവും മദ്ധ്യപാതയിലാണ് സ്ഥിതി ചെയ്യുന്നതെന്ന് ഈ മതങ്ങളുടെയെല്ലാം സനാതന മൂല്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് അലൻ ഡന്നിംഗ് ചൂണ്ടിക്കാണിക്കുന്നു. അനന്തമായ അഭിലാഷങ്ങളെ വർജ്ജിക്കലാണ് മദ്ധ്യപാത. ജീവിതത്തിന്റെ തുലന നിയന്ത്രണയന്ത്രം ചലിക്കുന്നത് സ്വയം ലാളനത്തിന്റെയും സ്വയം അവകാശപ്പെടലിന്റെയും പാതകളിലൂടെയല്ല, മറിച്ച് ദാരിദ്ര്യത്തിന്റെയും സാമ്പത്തിന്റെയും ഇടവഴികളിലൂടെയാണെന്ന് അദ്ദേഹം സമർത്ഥിക്കുന്നു. ഉപഭോക്തൃ സംസ്ക്കാരത്തിന്റെ വേലിയേറ്റത്തിൽ ലളിത ജീവിതശൈലിയും, ഉള്ളതുകൊണ്ടു തൃപ്തിപ്പെടാനുള്ള മനോഭാവവും നമ്മേ വിട്ടു പോയിരിക്കുന്നു. ഈ മൂല്യങ്ങളുടെ പുനരുദ്ധാരണമാണ് സംതൃപ്ത ജീവിതത്തിന്റെ അടിസ്ഥാനമെന്ന് അലൻ ഡന്നിംഗ് നമ്മേ ഉദ്ബോധിപ്പിക്കുന്നു.

കവിത

# മലങ്കരയുടെ മാർഗ്ഗദീപം

റോയ് പാക്കോ ഇളമണ്ണൂർ

പണ്ടൊരു നാളിലാ പൊന്നിൻ കതിരവൻ
പമ്പാനദിക്കരെ വന്നുദിച്ചു
പാവനമാകുമാ ദീപ്തകിരണങ്ങൾ
പരുമലനാടിനെ ശുദ്ധമാക്കി

മലങ്കരസഭയുടെ മിന്നുന്നതാരമായ്
മലയാളക്കരയുടെ മാർഗ്ഗദീപം
മാന്നാറിൻ മാറിലെ പുണ്യമീയാലയം
മാനവർക്കെന്നുമഭയകേന്ദ്രം.

നാടിന്റെ നാനാദിശയിൽ നിന്നെത്തുന്നു
നമ്രശിരസ്ക്കരാ ഭക്തസംഘം
നാനാമുഖങ്ങളിൽ നിന്നുമായ് നിത്യവും
നേരുന്നു നന്ദിയും സ്തുതിഗീതവും

പരിശുദ്ധ താതന്റെ വന്ദ്യകബറിങ്കൽ
പുണ്യത പൂകുമാമങ്കണത്തിൽ
പ്രാർത്ഥനാ മന്ത്രവുമായി പ്രണമിപ്പൂ
പ്രകാരത്തിങ്കൽ നമസ്ക്കരിപ്പൂ.

ആശിഷമേകും കബറിടം തന്നിലായ്
ആശ്രിതരർപ്പണം ചെയ്തിടുന്നു
അജഗണപാലകാ അനുഗ്രഹമേകണേ
ആശീർവദിക്കണേ ദാസരെ നീ.

മാമുനി തന്നുടെ നിർമ്മല ചിത്തത്തിൽ
മണിമാല്യം പോൽ നന്മ വിളങ്ങീടുന്നു.
മാന്നാറിന്റെയീ അഭിമാനഭാജനം
മാലോകരേവർക്കും പാതകാട്ടി.

മലങ്കര തന്നുടെ പൊൻ വിളക്കാം താതൻ
മാനവചിത്തത്തിൽ ദീപ്തിയേകി
മൂല്യതയേറും തൻ ചര്യകൾ സർവ്വവും
മാലോകർക്കെന്നാളും മാതൃകതാൻ.

മൂല്യങ്ങളെല്ലാം തകരുന്ന ലോകത്തിൽ
മാലിന്യമേറുമീ ജീവിതത്തിൽ
മാണിക്യമെന്നപോൽ ശോഭവിതമെന്നു
മാനവരാശിയ്ക്കു നന്മയോതി.

ദൈവികസ്നേഹത്തിൻ ദീപശിഖതന്റെ
ദീപ്തിയായെന്നും വിളങ്ങീടുന്നു
ദിവ്യാത്ഭുതങ്ങളിൽ തേജസ്സേറും നല്ല
ദ്യുതിയായി മാനവചിത്തങ്ങളിൽ

ആയിരമായിരമന്തരംഗങ്ങളിൽ
ആചാര്യമാമുനീയേകു പ്രഭ
ആശ്രിതരായുള്ള ഭക്തജനത്തിന്
ആലംബമായങ്ങു വാണിടുന്നു.

ആയിരമാളുണ്ടീ ഭൂതലം തന്നിലായ്
ആത്മീയ താതൻ വരം ലഭിച്ചോർ
ആശ്രിതർക്കെന്നുമേ കാവലായ് നില്ക്കുന്നു
അത്താണിയായുള്ളീ പുണ്യപിതാ

പൂങ്കാവനത്തിലെ പുഷ്പദളങ്ങളും
പുണ്യാത്മാവാം അങ്ങേ വണങ്ങിടട്ടെ
പൂമുത്ത് വിതറിക്കൊണ്ടീ പൊൻപൂമാനവും
പുണ്യനാം താതനെ വന്ദിക്കട്ടെ.

# അനിവാര്യതയുടെ സമരപാഠങ്ങൾ



അനന്തപുരിയിൽ ദിവസങ്ങളോളം നീണ്ട ആദിവാസ സമരം ഒത്തുതീർപ്പിലെത്തിക്കഴിഞ്ഞപ്പോൾ മധ്യകേരളത്തിൽ കർഷക സമരത്തിന്റെ പെരുമ്പറ മുഴക്കിക്കഴിഞ്ഞു. വ്യവസ്ഥാപിത ഭരണവർഗ പാർട്ടികളുടെയും മുന്നണികളുടെയും പിൻബലമില്ലാതെയാണ് രണ്ടു പ്രസ്ഥാനങ്ങളും ഉയർന്നുവരുന്നത്. അതാണ് സമകാലിക രാഷ്ട്രീയ പശ്ചാത്തലത്തിൽ അതിനെ ഉജ്ജ്വലമാക്കുന്നതും.

ഒക്ടോബർ മൂന്നിനു തിരുവനന്തപുരത്തു നടന്ന ആദിവാസീ സംഗമത്തിൽ ആദിവാസി നേതാവ് സി.കെ. ജാനു നടത്തിയ പ്രസംഗം ശ്രദ്ധേയമാണ്. ഞങ്ങളുടെ സമരം ഞങ്ങൾക്കു ജീവിക്കുവാനുള്ള അവകാശത്തിനുവേണ്ടി മാത്രമല്ല; ഞങ്ങളെപ്പോലെ മൃഗങ്ങൾക്കും സസ്യങ്ങൾക്കും ജീവിക്കാനുള്ള അവകാശത്തിനുവേണ്ടിയും കൂടിയാണ്.

ഒരു കാലത്ത് തങ്ങളുടെ അവകാശത്തിലിരുന്ന ഭൂമി ജനാധിപത്യത്തിന്റെ മറവിൽ വിവിധ നിയമ പരിഷ്കരണങ്ങളിലൂടെ തട്ടിപ്പറിച്ച ചരിത്രമാണ് ആദിവാസികൾക്കു പറയാനുള്ളത്.

ആദിവാസിമേഖലകളിലും മറ്റു മലയോരമേഖലകളിലുമായി കുടിയേറിപ്പാർത്ത, കാർഷിക മേഖലയെ മാത്രം ആശ്രയിച്ചു ജീവിക്കുന്ന ഒരു സമൂഹത്തിന്റെ തകർച്ചയാണ് കാർഷിക ഉല്പന്നങ്ങളുടെ വിലയിടിവിലൂടെ സംഭവിക്കുന്നത്.

ഇതിന്റെ പ്രതിഷേധാഗ്നിയുമായാണ് ഇൻഡ്യൻ ഫാർമേഴ്സ് മൂവ്മെന്റ് (ഇൻഫാം) നേതൃത്വത്തിൽ കർഷകർ സമരരംഗത്ത് എത്തുന്നത്.

ആഗോളവല്ക്കരണവും ഉദാര ഇറക്കുമതിയും മൂലം കൊച്ചുകേരളത്തിലെ കാർഷിക മേഖല വരൾച്ചയുടെ പാതയിലാണ്. കുടിയേറ്റ മേഖലയിലെ ഹോട്ടലുകളിൽ ഭക്ഷണത്തിന്റെ നിരക്കു കുറക്കേണ്ടി വന്നിരിക്കുന്ന അവസ്ഥയിലാണ്. കർഷകന്റെ പോക്കറ്റിൽ നേരത്തേ തെളിമയാർന്ന മനസ്സും ആവശ്യത്തിനു പണവുമുണ്ടായിരുന്നെങ്കിൽ ഇന്നത് ചില്ലറ പൈസയും കുറെ ദുഃഖങ്ങളും മാത്രമാണ്. തങ്ങളുടെ നിലനില്പുതന്നെ ചോദ്യം ചെയ്യപ്പെടുന്ന ഒരവസ്ഥയിലാണ് ഈ രണ്ടു സമരങ്ങളും ആവിർഭവിച്ചത്. കക്ഷിരാഷ്ട്രീയങ്ങളുടെ തമ്മിലടിയിൽ ഞെരിഞ്ഞമരുന്ന ജനങ്ങളുടെ യാഥാർത്ഥ രാഷ്ട്രീയ മുന്നേറ്റമായി ഇതിനെ നോക്കിക്കാണാം.

പരിസ്ഥിതിയുടെ
ആത്മീയത XVII

# "ദൈവം-മനുഷ്യൻ-പ്രകൃതി"-സർവ്വതല സ്പർശിയായ ഏകരൂപതത്വം

പ്രൊഫ. കെ.പി.ജോയി

'പ്രകൃതി' എന്ന പദപ്രയോഗം കൊണ്ട് എന്താണ് മനസ്സിലാക്കേണ്ടത്? സ്വാഭാവികമായ അവസ്ഥ അഥവാ നൈസർഗ്ഗികമായി ചെയ്യപ്പെട്ടിരിക്കുന്ന ചുറ്റുപാടുകൾ എന്നാണ് പ്രകൃതി എന്ന സംസ്കൃതവാക്കിന്റെ സാമാന്യ ഭാഷാർത്ഥം.... മനുഷ്യന്റെ ഇടപെടലില്ലാതെ പ്രകൃതി നിയമവും, ക്രമവും, ചിട്ടയും സ്വതന്ത്രമായി പരികർമ്മം ചെയ്യുന്ന അവസ്ഥയെയാണിത് സൂചിപ്പിക്കുന്നത്. ഇത് അകൃത്രിമമാണ്, ഭയരഹിതമാണ്, രമണീയമാണ്. അനാദിയും അനന്തവും നൈസ്സർഗ്ഗികവുമാകുന്ന മനോഹരപ്രതിഭാസമാണ്. ശാന്തവും ക്രമാനുഗതവുമാണ്. ഇവിടെ സൃഷ്ടിയും, സ്ഥിതിയും, ലയവും പരേച്ഛയില്ലാതെ സംഭവിക്കുന്നു. എല്ലാം തികച്ചും സ്വാഭാവികം. അങ്ങനെ കൃത്രിമ രഹിതമായ ചുറ്റുപാടുകളിൽ സഹജമായ സഹവർത്തിത്വത്തോടെ അഭംഗുരം തുടർന്നു കൊണ്ടിരിക്കുന്ന ഒരു ജീവിതക്രമമാണ് ഇതിലുള്ളത്. അതിനു പറ്റിയ പരിതസ്ഥിതി. മനുഷ്യന്റെ സ്വാധീനമില്ലാതെ സ്വാഭാവികമായ ചുറ്റുപാടുകളാൽ സംജാതമാകുന്ന പ്രത്യേക പരിതസ്ഥിതി തന്നെയാണ് പരിസ്ഥിതി. അതു തന്നെയാണ് സർവ്വ ചരാചരങ്ങളുടെയും സ്ഥായിയായ പ്രകൃതം.



പഞ്ചഭൂതങ്ങൾ കൊണ്ട് നിർമ്മിതമാണ് പ്രകൃതിയിലെ ഘടകങ്ങളെല്ലാം. ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിവയാണ് പഞ്ചഭൂതങ്ങൾ. പ്രപഞ്ചത്തിലെ സകലതിലും ഇവയിലേതെങ്കിലും ഒന്നോ, അതിലധികമോ, ഇവയെല്ലാമോ അടങ്ങിയിരിക്കുന്നു. പഞ്ചഭൂതാത്മകങ്ങളായ സകല സ്ഥൂല-സൂക്ഷ്മ ഭൂതങ്ങളുടെയും ചേതനങ്ങളുടെയും അചേതനങ്ങളുടെയും നൈസർഗ്ഗികവും സ്വാഭാവികവുമായ അവസ്ഥ എന്ന് പരിസ്ഥിതി പദത്തെ നിർവ്വചിക്കാം.

ആധുനിക പാശ്ചാത്യ സംസ്കൃതിയിൽ പ്രകൃതിയെ രണ്ടാമതൊരർത്ഥവുമായാണ് ബന്ധിപ്പിച്ചിരിക്കുന്നത്. സൃഷ്ടിയിലെ മനുഷ്യേതര ഘടകങ്ങളെയാണിത് സൂചിപ്പിക്കുന്നത്. ഇവിടെ പ്രകൃതി സൗന്ദര്യത്തെക്കുറിച്ചും സംരക്ഷണത്തെക്കുറിച്ചും ചിന്തിക്കുമ്പോൾ, പ്രകൃതിയുടെ ക്രമവും ചിട്ടയുമല്ല, മറിച്ച് നമ്മുടെ ചുറ്റുപാടും കാണുന്ന ദൃഷ്ടിഗോചരമായ ഘടകങ്ങൾക്കു മാത്രമാണ് പ്രാധാന്യം. എങ്കിലും ഈ സങ്കല്പനത്തിൽ മനുഷ്യ നിർമ്മിതമായ കൃത്രിമ ഘടകങ്ങളെ (കെട്ടിടങ്ങൾ, പട്ടണങ്ങൾ മുതലായവ) ഒഴിവാക്കിയിരിക്കുന്നു.

പക്ഷേ ക്രിസ്തീയ വീക്ഷണത്തിൽ പ്രകൃതിക്ക് മറ്റ് രണ്ടർത്ഥതലങ്ങൾ കൂടിയുണ്ടെന്ന് [1]ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് വ്യക്തമാക്കുന്നു. 1) മനുഷ്യന്റെ കർമ്മ മണ്ഡലങ്ങളായ ചരിത്രത്തിനും സംസ്ക്കാരത്തിനും വിപരീതമായിനില്ക്കുന്ന ഒന്നാണ് പ്രകൃതി. 2) പ്രകൃതി ദൈവീകകൃപയുടെ (Grace) പ്രത്യക്ഷ പ്രവർത്തനമാണ്. അലൗകികവും പ്രകൃത്യാതീതവുമായ (super natural) തിനാൽ കൃപ ആത്മലോക സംബന്ധമായ ശക്തിയാണ്.

അങ്ങനെ കുറെ പച്ചിലക്കാടുകളും, പുഴകളും, തീരങ്ങളും നിറഞ്ഞ നയനാനന്ദകരമായ ഒരു പ്രദേശം മാത്രമല്ല പ്രകൃതി എന്ന തിരിച്ചറിവ് പാരിസ്ഥിതിക ആത്മീയ വാദത്തെ ഉത്തേജിപ്പിക്കുന്നു. ഈശ്വര കൃപയിലൂടെ കാന്തി തെളിഞ്ഞു നില്ക്കുന്ന ആദ്ധ്യാത്മികതയുടെ നിത്യ ഹരിതവനങ്ങളാൽ നിബിഢചേതനയാർന്ന ഉൽകൃഷ്ടമായ ഒരു പ്രതിഭാസമാണ് ഇത്.

## പ്രകൃതിചൈതന്യം

പ്രകൃതിയിലെ സമസ്ത ഘടകങ്ങളിലും നിറഞ്ഞു നില്ക്കുന്ന മഹത്തായ ചൈതന്യത്തെ ഈശ്വരനായാണ് ഭാരതീയ ആത്മീക പ്രകൃതി ശാസ്ത്രം കാണുന്നത്. ആത്മ ചൈതന്യത്തോടു ചേർന്ന പ്രകൃതി ചൈതന്യാത്മകമാകുന്നു. ചൈതന്യ രഹിതമായാൽ പ്രകൃതി ജഡമാണ്. പ്രകൃതിയിലെ ജീവൻ ആത്മാവുമായി ബന്ധപ്പെട്ടതാണ്. ആ വിദ്യയിൽ പ്രകൃതി ബിംബിക്കുന്നു ആത്മചൈതന്യമാണ് ജീവൻ. ഏകനായ ചന്ദ്രഗോളം ഒരേ സമയം അനേകം ജലാശയങ്ങളിൽ വേറെ വേറെ പ്രതിബിംബിക്കുന്നതുപോലെയാണ് ആത്മാവ് പ്രകൃതിയിലെ എല്ലാ വസ്തുക്കളിലും ചൈതന്യമായി നിലകൊള്ളുന്നത്. അതുകൊണ്ട് ഇവിടെ പര

ശേഷം 17-ാം പേജിൽ

1. Paulose Mar Gregorios 'The Human Presence' An Orthodox view of Nature. WCC, 1978.
2. ബ്രഹ്മചാരിജ് ജ്ഞാന ചൈതന്യ: വിശ്വസാഹോദര്യപ്രസാദം, ഫെബ്രുവരി 2001

# ദളിത് ക്രൈസ്തവ വിദ്യാർത്ഥി കൾക്കുള്ള സ്കോളർഷിപ്പ്

മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായിട്ടുള്ള ദളിത് ക്രൈസ്തവ വിദ്യാർത്ഥി, വിദ്യാർത്ഥിനികൾക്ക് വർഷം തോറും നൽകിവരാറുള്ള വിദ്യാഭ്യാസ സഹായത്തിന് അപേക്ഷ ക്ഷണിച്ചിരിക്കുന്നു.

അപേക്ഷകർ, ഓർത്ത ഡോക്സ് സഭാംഗങ്ങളായിട്ടു ള്ള, പരിവർത്തിത ക്രൈസ്ത വരായിരിക്കണം. കുറഞ്ഞത് 7-ാം സ്റ്റാൻഡേർഡ് പാസ്സായി ഹൈസ്ക്കൂൾ മുതൽ ഉള്ള ക്ലാസുകളിലോ, ഹയർസെ ക്കൻഡറിയിലോ, കോളജിലോ, മറ്റ് അംഗീകൃത സാങ്കേതിക വിദ്യാലയങ്ങളിലോ പഠിക്കുന്ന വർക്ക് ഈ സഹായത്തിന് അപേക്ഷിക്കാവുന്നതാണ്.

നിശ്ചിത അപേക്ഷാ ഫാറം കാതോലിക്കേറ്റ് ഓഫീസിൽ നിന്നു ലഭ്യമാണ്. പൂരിപ്പിച്ച ഫാറങ്ങൾ നവംബർ 30-ാം തീയിതിക്കുള്ളിൽ "സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവ ലോകം പി.ഒ., കോട്ടയം-38 എന്ന വിലാസത്തിൽ ലഭിച്ചിരി ക്കേണ്ടതാണ്.

# പരുമല സ്മൃതി

പരുമല തിരുമേനിയുടെ ദേഹവിയോഗശതാബ്ദി പ്രമാ ണിച്ചു മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ മലങ്കര സഭ മാസിക പരുമല തിരുമേനിയുടെ സമ്പൂർണ്ണ ജീവചരിത്രം പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നു. പരു മല തിരുമേനിയുടെ പ്രസിദ്ധീകരിക്കാത്ത കൽപ്പനകളോ സ്വകാര്യ കത്തുകളോ കൈവശമുള്ളവർ അവയുടെ പകർപ്പു കൾ, രേഖയുടെ ആധികാരികത തെളിയിക്കുവാനുതകുന്ന കുറിപ്പോടെ അയച്ചുതരാൻ താൽപ്പര്യപ്പെടുന്നു. കൂടാതെ പരു മല തിരുമേനി നടത്തിയിട്ടുള്ള പള്ളികൂദാശകൾ, ശിലാസ്ഥാ പനം, പട്ടംകൊട, വിവാഹം, മാമോദീസ, ശവസംസ്ക്കാരം, പള്ളിപ്പെരുന്നാൾ, ഇടവക സന്ദർശനം മുതലായവയെക്കുറി ച്ചും പരുമല തിരുമേനി പങ്കെടുത്തിട്ടുള്ള സുവിശേഷയോ ഗങ്ങൾ, പൊതുയോഗങ്ങൾ മുതലായവയെക്കുറിച്ചും അറി വുള്ള വിവരങ്ങൾ രേഖകളോടെ അറിയിക്കണം. പരുമല തിരു മേനിയെപ്പറ്റി പരാമർശിക്കുന്ന പഴയ ഡയറിക്കുറിപ്പുകൾ, നാളാഗമങ്ങൾ, പള്ളിരേഖകൾ, വാർത്തകൾ മുതലായവയെ ക്കുറിച്ചറിയാവുന്നവർ പ്രസക്ത ഭാഗം പകർത്തി ഫാ. ഡോ. ജേക്കബ് കുര്യൻ, ചീഫ് എഡിറ്റർ, "മലങ്കരസഭ" ദേവലോകം, കോട്ടയം-38 എന്ന വിലാസത്തിൽ അയയ്ക്കണം.

# വൈദീക ചരമം



**മല്ലപ്പള്ളി:** ആനിക്കാട് മാവുങ്കൽ റവ. ഫാ. എം. എ. തോമസ് (68) സെപ്റ്റംബർ 25-ന് നിദ്രപ്രാപിച്ചു. സംസ്ക്കാരം, മാതൃഇടവകയും അച്ചൻ വികാരിയായി സേവന മനുഷ്ഠിച്ചുകൊണ്ടിരുന്നതു മായ മല്ലപ്പള്ളി പാതിക്കാട് സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് പള്ളി സെമി ത്തേരിയിൽ 28-ന് നടത്തി. പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു. അഭിവ ന്ദ്യരായ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാർ, വന്ദ്യരായ റമ്പാ ച്ചന്മാർ, അനേകം വൈദികർ, തുടങ്ങിയവർ സഹകാർമ്മി കത്വം വഹിച്ചു. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരു മേനി ഭവനത്തിലെത്തി പ്രാർത്ഥന നടത്തി.

8-6-1933 ൽ ജനനം 1953 ൽ കോട്ടയം വൈദിക സെമിനാരി പഠനത്തിനുശേഷം പ. ബസ്സേ ലിയോസ് ഗീവർഗീസ് ദ്വിതീ യൻ ബാവായിൽ നിന്നും പരു മലപ്പള്ളിയിൽ വച്ച് 31-10-1958 ൽ വൈദീകപട്ടം സ്വീകരിച്ചു.

തിരുമൂലപുരം, വെണ്ണിക്കു ളം, കവിയൂർ, പാലിയേക്കര, വേങ്ങൽ, തോട്ടപ്പുഴ, മുത്തൂർ, ആഞ്ഞിലിത്താനം, കല്ലൂപ്പാറ, ഇലവുങ്കൽ എന്നീ പള്ളിക ളിലും വികാരിയായി സേവന മനുഷ്ഠിച്ചിട്ടുണ്ട്.

പുതുപ്പള്ളി ഇഞ്ചക്കാട്ട് കുടുംബാംഗം ഗ്രേസിക്കുട്ടി യാണ് ഭാര്യ. ഇത്തിത്താനം ഹൈസ്ക്കൂളിൽ അധ്യാപികയാ യിരുന്നു. ജസ്സി ഏബ്രഹാം, ജയ് കുര്യൻ, ജയ്സി റോയ്, ജിനു എം തോമസ് എന്നിവ രാണ് മക്കൾ. പരുമല കിഴക്കേ മട്ടയ്ക്കൽ പി.സി. ഏബ്രഹാം, കങ്ങഴ വണ്ടാനത്തു വയലിൽ കുര്യൻ വി. ജേക്കബ്, ഇളമ ണ്ണൂർ വാതല്ലൂർ റോയ് ചാക്കോ എന്നിവരാണ് മരുമക്കൾ.

# സ്ലീബാദാസ സംഗമം

സ്ലീബാദാസ സമൂഹം കണ്ട നാട്, കർമ്മേൽ, മുളന്തുരുത്തി കാനായിക്കോട് മാത്തുരു ത്തേൽ, വടയാപ്പറമ്പ്, കരി ങ്ങാശ്ര, വെട്ടിക്കൽ, മണീട് നെച്ചൂർ, നീറാമുകൾ തുടങ്ങിയ യൂണിറ്റുകൾ ഉൾപ്പെടുത്തി വട ക്കൻ ഏറിയാസമ്മേളനം നവം ബർ 11 ഞായർ കർമ്മേൽ ദയ റായിൽ വച്ചു നടത്തി. രാവിലെ വി. കുർബാനയോടെ ആരം ഭിച്ച സംഗമത്തിന് ചാരിറ്റി സൊസൈറ്റി സെക്രട്ടറി വെരി. റവ. ജോൺ വി. ജോൺ കോറെപ്പിസ്ക്കോപ്പാ, സമൂഹ സെക്രട്ടറി ഫാ. എം. റ്റി. ശാമു വേൽ, പി.ആർ.ഓ. ഫാ. റ്റി. പി. ഏലിയാസ് എന്നിവർ നേതൃത്വം നൽകി. ഉച്ചയ്ക്കു ശേഷം അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത തിരുമ നസ്സുകൊണ്ട് അനുഗ്രഹ പ്രഭാ ഷണം നടത്തി.

## സ്ലീബാദാസ സമൂഹത്തിന്റെ നവംബർ-ഡിസംബർ പ്രോഗ്രാം

14 : ബുധൻ - കിഴക്കേ കുന്നക്കാൽ പള്ളി, 15 : വ്യാഴം - വാളകം, 16 : Nil, 17 : ശനി - കടമറ്റം കാതോലിക്കേറ്റ് സെന്റർ യോഗം, 18 : ഞായർ - കടമറ്റം കുർബാന. ഊരമന താബോർ പള്ളി യോഗം, 19 : തിങ്കൾ - കായനാട് പള്ളി, 20 : ചൊവ്വ - പിറമാടം പള്ളി, 21 : ബുധൻ - പാമ്പാക്കുട പള്ളി, 22. : വ്യാഴം - ഓളക്കൂർ പള്ളി, 23. : വെള്ളി - പിറവം, 24 : ശനി മുതൽ ഡിസം ബർ 6 വരെ കൊല്ലം to കരുവാറ്റ - പിരിവ്, ഡിസംബർ, 8 : ശനി - താന്നിമറ്റം യോഗം (മണ്ണുക്കുന്ന്), 9 : ഞായർ - പെരുവ കാതോ ലിക്കേറ്റ് , സന്റർ, 10 : തിങ്കൾ - കുന്നപ്പള്ളി ചാപ്പൽ, 11 : ചൊവ്വ - എണ്ണയ്ക്കാപ്പള്ളി പള്ളി, 12 : ബുധൻ - കർമ്മേൽ കുന്ന് പള്ളി (എണ്ണയ്ക്കാപ്പള്ളി കുരിശ്), 13 : വ്യാഴം - പെരിയപ്പുറം കുരിശ്, 14 : വെള്ളി - ഇടയാർ പള്ളി, 15 : ശനി - കിഴകൊമ്പ് ചാപ്പൽ വട കര, 16 : ഞായർ - പുതുവേലി പള്ളി, 17 : തിങ്കൾ - തോട്ടുപുറം, 18 : ചൊവ്വ - പാലക്കുഴ കാതോലിക്കേറ്റ് സെന്റർ., 19 : ബുധൻ - പണ്ടപ്പള്ളി പള്ളി, 20 : വ്യാഴം - മണ്ണത്തൂർ പള്ളി, 21 : വെള്ളി - ആട്ടക്കുന്ന് പള്ളി, 22 : ശനി - ഇടമറുക് കാതോലിക്കേറ്റ് സെന്റർ, 23 : ഞായർ - പന്നൂർ പള്ളി യോഗം.

# കാർഷിക വിലയിടിവ് – ആത്മഹത്യകൾ പെരുകുന്നു



കടബാധ്യതകൾ അടച്ചു തീർക്കാത്ത കാരണം ആത്മഹത്യ ചെയ്യുന്നത് ഇന്ന് പത്രങ്ങളിൽ സ്ഥിരം വാർത്തയായി മാറിയിരിക്കുകയാണ്. കണ്ണൂർ ജില്ലയിലെ ആലക്കോട്, നടുവിൽ, ഉദയഗിരി എന്നിവിടങ്ങളിലാണ് ആത്മഹത്യകൾ കൂടുതലായി റിപ്പോർട്ടു ചെയ്യപ്പെട്ടത്.

കർഷകരുടെ പ്രയാസങ്ങൾക്കു കാരണങ്ങൾ പലതാണ്. മുഖ്യമായി കാർഷികോല്പന്നങ്ങളുടെ വിലയിടിവ്, വായ്പയെടുത്തതു മൂലമുള്ള കടബാധ്യത, കാർഷിക വിളകൾക്കുണ്ടാകുന്ന രോഗങ്ങൾ എന്നിവയാണ്.

ആലക്കോടു നിവാസികൾ തങ്ങൾക്ക് അവശേഷിക്കുന്ന ഭൂമി ജപ്തി ചെയ്യാൻ വരുന്നവരെ ഭയപ്പെട്ടാണ് ജീവിക്കുന്നത്. അറുനൂറിലധികം പേർക്കു ജപ്തി നോട്ടീസുകൾ ലഭിച്ചു കഴിഞ്ഞു.

കടബാധ്യതകൾ പലിശയും കൂട്ടുപലിശയും പിഴപലിശയുമൊക്കെയായി ലക്ഷങ്ങൾ ആകുമ്പോഴാണ് കർഷകർ ആത്മഹത്യയിലെത്തിച്ചേരുന്നത്. ദാരിദ്ര്യം നെല്ലിപ്പടിയിലെത്തിയ കാരണം കുട്ടികളെ അനാഥാലയത്തിലാക്കിയവരും കുറവല്ല.

ഭൂമി വിറ്റ് കടം തീർക്കമെന്ന കർഷകന്റെ പ്രതീക്ഷയും സർക്കാരിന്റെ പുതിയ രജിസ്ട്രേഷൻ നിയമം കാരണം സാധ്യമാകുന്നില്ല. സർക്കാർ ഭൂമിക്കു കണക്കാക്കിയിരിക്കുന്ന വില, സാധാരണയുള്ളതിനേക്കാൾ ഇരട്ടിയാണെന്നതും ജനങ്ങളെ വെട്ടിലാക്കിയിരിക്കുകയാണ്. ഇൻഫാം (ഇൻഡ്യൻ ഫാർമേഴ്സ് മൂവ്മെന്റ്), ദേശീയ കർഷക രക്ഷാസമിതി എന്നിവയുടെ നേതൃത്വത്തിലാണ് കർഷകർ സംഘടിക്കുന്നത്.

കിടന്ന കിടപ്പിൽ നിന്നെഴുന്നേൽക്കാൻ പോലും പറ്റാത്ത യുവാവിന്റെ കൃഷിയിടം അണ്ടർ വാലേഷന്റെ പേരിൽ ജപ്തി ചെയ്യാനുള്ള ഉദ്യോഗസ്ഥ നീക്കം കർഷകർ സംഘടിച്ച് പരാജയപ്പെടുത്തി.

ബസുകളിൽ യാത്രക്കൂലിക്കു പകരവും, വില്ലേജ് ഓഫീസുകളിൽ നികുതിക്കു പകരവും കാർഷികോല്പന്നങ്ങൾ നീട്ടേണ്ട അവസ്ഥയിലാണ് ഇന്ന് കർഷകർ.

കടംകൊണ്ടു മുടിഞ്ഞ് മറ്റൊരു ഗതിയുമില്ലാത്ത ചെറുപുഴ പഞ്ചായത്തിലെ ജനങ്ങളാകട്ടെ ഇനി വൈദ്യുതി ചാർജ്ജും നികുതിയും ഒന്നും തന്നെ അടയ്ക്കേണ്ട എന്ന് പ്രതിജ്ഞയെടുത്തിരിക്കുകയാണ്. ●

---

*15-ാം പേജിൽ നിന്നു തുടർച്ച*

സ്പരം സമഭാവനയാണ് വേണ്ടത്. മനുഷ്യൻ പ്രകൃതിയുടെ ഭാഗമായതുകൊണ്ട് അവന്റെ ഇച്ഛാശക്തിയും, ജ്ഞാനശക്തിയും, ക്രിയാശക്തിയും ചൈതന്യാത്മക പ്രകൃതിയുടെ സർഗ്ഗ വൈഭവത്തിന്റെ ചെറിയചെറിയ ചലനങ്ങൾ മാത്രം. ഈ സത്യം മനസ്സിലാക്കാത്ത മനുഷ്യൻ, എല്ലാം എന്റെ ബുദ്ധി; എന്റെ ശക്തി, എന്റെ ഇച്ഛ, എന്റെ സാമർത്ഥ്യം എന്നിങ്ങനെ അഹങ്കരിക്കുന്നു. സകല പ്രവർത്തനങ്ങളുടെയും കർത്താവ് താനാണെന്നും ഭാവിക്കുന്നു. ഇങ്ങനെയുള്ളവരെ. വിമൂഢാത്മാക്കൾ എന്നാണ് ശ്രീമദ് ഭഗവദ്ഗീതയിൽ വിളിക്കുന്നത്. തനിക്കുതന്നെ ജ്ഞാനി എന്നു തോന്നുന്ന ഇത്തരക്കാർക്ക് മൂഢനേക്കാൾ താഴ്ന്ന സ്ഥാനമാണ് ശലോമോൻ നൽകിയിരിക്കുന്നത്. (സദൃ.26:12)

[2]"പ്രകൃതിയുമായുള്ള തന്റെ ഏകാത്മകതയെ സദാ സമയവും മനസ്സിലാക്കി ജീവിക്കുന്ന മനുഷ്യനാണ് ശ്രേഷ്ഠർ. അങ്ങനെയുള്ളവർ പ്രകൃതിയുടെ ഭാഗമായി തനിക്കു വിധിക്കപ്പെട്ട ശ്രേഷ്ഠമായ കർമ്മങ്ങൾ മാത്രം അനുഷ്ഠിക്കുന്നു. സർവ്വതിലും സമത്വം ദർശിക്കുന്നു. സകലത്തിന്റെയും സ്രഷ്ടാവും ഭോക്താവും താനാണെന്ന ഭാവമില്ല. അഹങ്കാരമില്ല. സമഭാവന, സഹവർത്തിത്വം. അതുവഴി സ്വാഭാവികവും നൈസർഗികവുമായ ഒരു ആവാസത്തിനു വിധേയനാകുന്നു. അഥവാ പ്രകൃത്യാനുസൃതമായ ആവാസ വ്യവസ്ഥ സ്വയം സ്വീകരിക്കുന്നു. ശാന്ത സുന്ദരമായ പരിസ്ഥിതി സംജാതമാകുന്നു. ചുറ്റുപാടുകളുമായി സമത്വം പ്രാപിച്ച് ആനന്ദിക്കുന്നു. ഇതു തികച്ചും ആദ്ധ്യാത്മികതയാണ്. ഇവിടെ നിരീശ്വര, ഭൗതികവാദങ്ങൾക്ക് പ്രസക്തിയില്ല. തനിക്കു ചുറ്റിലും തന്നിലും താൻ തന്നെയാണെന്ന ആത്മ ചൈതന്യത്തെ കണ്ടെത്തുകയാണ് വേണ്ടത്. അതാണ് യഥാർത്ഥ ഭാരതീയ ആദ്ധ്യാത്മിക പ്രകൃതി ദർശനത്തിന്റെ അന്തസ്സത്ത" എന്ന് ബ്രഹ്മചാരിജ് ജ്ഞാന ചൈതന്യ സമർത്ഥിക്കുന്നു.

തുടരും... ●

# അറാറാത്ത് മല ഒരു ജൂബിലി

ഫാ. ഡോ. കെ.എം. ജോർജ്ജ്

"എച്ച്മിയാറ്റ്സിൻ"-അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ പ്രഭവകേന്ദ്രം. നാലാം നൂറ്റാണ്ടിൽ പണിത പഴയൊരു പള്ളിയും ചുറ്റും കാതോലിക്കേറ്റിന്റെ വിശാലമായ ആസ്ഥാനഭൂമിയും കെട്ടിടങ്ങളും, പശ്ചാത്തലത്തിൽ തൂമഞ്ഞണിഞ്ഞ അറാറാത്ത് കൊടുമുടിയും ഊഷരമായ മലഞ്ചരിവുകളും.

"എച്ച്മിയാറ്റ്സിൻ" എന്നാൽ "ഏകജാതൻ താണിറങ്ങി" എന്നർത്ഥം അർമ്മീനിയക്കാരുടെ ആദിപിതാവായ വി. ഗ്രിഗറി കണ്ട ദർശനമാണത്. ദർശനം കണ്ട സ്ഥലത്ത് പണിത പള്ളിയാണ് പല മാറ്റങ്ങളോടെ ഇപ്പോഴും നിലനിൽക്കുന്നത് അർമ്മീനിയൻ ജനത ക്രിസ്തുമതം സ്വീകരിച്ചതിന്റെ 1700-ാം വാർഷികവും, സോവിയറ്റ് യൂണിയനിൽ നിന്ന് രാഷ്ട്രം സ്വതന്ത്രമായതിന്റെ 10-ാം വാർഷികവും ഇവിടെയാണ് ആഘോഷിക്കപ്പെട്ടത്.

ജലപ്രളയത്തിനൊടുവിൽ, അറാറാത്ത് മലയിൽ നോഹയുടെ പെട്ടകമുറച്ചു കഴിഞ്ഞ്, ജീവജാലങ്ങളുടെ പുതിയൊരു വംശപാരമ്പര്യം ഉദ്ഘാടനം ചെയ്യപ്പെട്ടത് ഈ പ്രദേശത്താണ് എന്ന് ഉൽപ്പത്തിപുസ്തകം രേഖപ്പെടുത്തുന്നു. നോഹ ഇവിടെയാണത്രേ യാഗപീഠം പണിത് ദൈവത്തിന് സൗരഭ്യയാഗം അർപ്പിച്ചത് (ഉൽപ്പത്തി 8:20)

നോഹയോടു ദൈവം ചെയ്ത ഉടമ്പടിയുടെ അവകാശികളാണ് അർമ്മീനിയക്കാർ എന്നവർ വിശ്വസിക്കുന്നു. പിന്നീടാണ് അബ്രഹാമുമായി ദൈവത്തിന്റെ ഉടമ്പടി. വാഗ്ദാനവും ഉടമ്പടിയും മൂലം തങ്ങൾ ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനതയായി എന്ന യഹൂദ വിശ്വാസത്തോടു മത്സരിക്കുന്നതാണ് അർമ്മീനിയക്കാരുടെ വിശ്വാസം.

മദ്ധ്യേഷ്യയിൽ കരിങ്കടലിനും കാസ്പിയൻ കടലിനും ഇടയ്ക്ക് ഇറാൻ, തുർക്കി, ജോർജിയ, അസർബൈജാൻ എന്നീ രാജ്യങ്ങളാൽ ചുറ്റപ്പെട്ടതാണ് അർമ്മീനിയ എന്ന ലോകത്തിലെ ആദ്യത്തെ ക്രിസ്തീയ രാഷ്ട്രം. അതിദാരുണമായ വംശഹത്യകൾക്കും പീഡനങ്ങൾക്കും, പ്രവാസങ്ങൾക്കും ഇരയായ ഒരു ജനത.

അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ 1700-ാം വാർഷികാഘോഷങ്ങളിൽ പങ്കെടുക്കാനാണ് പ്രത്യേക ക്ഷണപ്രകാരം പ. ബാവാതിരുമേനി അവിസ്മരണീയമായ അർമ്മീനിയ സന്ദർശനം നടത്തിയത് (സെപ്റ്റംബർ 20-25). പ. സുന്നഹദോസിന്റെ തീരുമാനപ്രകാരം മലങ്കരസഭയുടെ ഡലിഗേഷനിൽ പ. ബാവായോടൊപ്പം തുമ്പമൺ ഭദ്രാസനത്തിന്റെ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത, മദ്രാസ് ഭദ്രാസനത്തിന്റെ ഡോ. യാക്കോബ് മാർ ഐറേനിയസ് എപ്പിസ്ക്കോപ്പാ, ബാവാതിരുമേനിയുടെ സെക്രട്ടറി ഫാ. സാം കുട്ടംപേരൂർ, ഡോ. ചെറിയാൻ ഈപ്പൻ (മോൽക്കാ), ഈ ലേഖൻ എന്നിവർ ഉൾപ്പെട്ടിരിക്കുന്നു.

എ.ഡി. 301-ലാണ് അർമ്മീനിയക്കാർ ഒരു രാഷ്ട്രമെന്നനിലയിൽ ക്രിസ്തീയ വിശ്വാസം സ്വീകരിക്കുന്നത്. അപ്പോസ്തോലന്മാരായ തദ്ദായിയും ബർത്തലോമായും ആദ്യ നൂറ്റാണ്ടിൽ തന്നെ അവിടെ സുവിശേഷം അറിയിച്ചതായ പാരമ്പര്യമുണ്ട്. എന്നാൽ "ഭാസുരനായ ഗ്രിഗോറിയോസ്" (Gregory the Illuminator) എന്ന പേരിൽ അർമ്മീനിയക്കാർ ആദരിക്കുന്ന വിശുദ്ധനായ ഒരു താപസനാണ് ആ ജനതയെ മുഴുവൻ ക്രിസ്തീയ വെളിച്ചത്തിലേക്ക് നയിച്ചത്. രാജകോപം മൂലം 13 വർഷത്തോളം തടങ്കലിൽ കിടന്ന് സുവിശേഷത്തിനുവേണ്ടി യാതന അനുഭവിച്ച വി. ഗ്രിഗോറിയോസ് അവസാനം, തന്നെ പീഡിപ്പിച്ച ത്രദാത്തസ് രാജാവിനെ മാനസാന്തരപ്പെടുത്തി, അതിലൂടെ അർമ്മീനിയക്കാരെ മുഴുവൻ ക്രിസ്ത്യാനികളാക്കി ലോകത്തിൽ ആദ്യത്തെ ക്രിസ്തീയ രാഷ്ട്രം നിലവിലാക്കി. വീണ്ടും 12 വർഷ

## പ. ബാവാതിരുമേനിയുടെ അർമ്മീനിയാ സന്ദർശനം




പ. കാതോലിക്കാ ബാവായോടൊപ്പം റഷ്യൻ പാത്രിയർക്കീസ് പ. അലക്സീ, അർമ്മീനിയൻ പ്രസിഡന്റ് കൊച്ചെറിയാൻ.

# യുടെ മടിത്തട്ടിൽ ആഘോഷം

ങ്ങൾക്കു ശേഷമാണ് റോമാ സാമ്രാജ്യത്തിൽ കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്തീയ വിശ്വാസത്തിന് നിയമസാധുതതന്നെ നൽകുന്നത്.

യാത്രാസൗകര്യം പ്രമാണിച്ച് സ്വിറ്റ്സർലണ്ടിലെ സൂറിക്ക്വഴിയാണ് പ. ബാവാ തിരുമേനി അർമ്മീനിയയുടെ തലസ്ഥാനമായ യരവാനിലേക്ക് പോയത്. സൂറിക്ക് എയർപോർട്ടിൽ 12 മണിക്കൂർ സമയത്തെ ഇടവേളയുണ്ടായിരുന്നതു കൊണ്ട്. വേൾഡ് മലയാളി കൗൺസിലിന്റെ യൂറോപ്പ് ചെയർമാൻ ജോയി കൊച്ചേട്ടും കുടുംബാംഗങ്ങളും സുഹൃത്തുക്കളും ചേർന്ന് ബാവാ തിരുമേനിയെയും സംഘത്തെയും ഹൃദ്യമായി സ്വീകരിച്ച് വിശ്രമിക്കാൻ സൗകര്യങ്ങൾ ഒരുക്കി. ജോയിയുടെ ഭവനത്തിൽ ഉച്ച കഴിഞ്ഞ് സ്വിറ്റ്സർലണ്ടിലുള്ള സഭാംഗങ്ങൾ ഒരുമിച്ചു കൂടി പ്രാർത്ഥന നടത്തി. ബാവാ തിരുമേനി ഉപദേശങ്ങൾ നൽകി. വൈകിട്ട് അർമ്മീനിയയുടെ തലസ്ഥാനമായ യരവാനിലേക്ക് പുറപ്പെട്ടു.

പ. ബാവാതിരുമേനിക്ക് ഉജ്ജ്വലമായ സ്വീകരണമാണ് അർമ്മീനിയയിൽ നൽകപ്പെട്ടത്. രാത്രി 3 മണിക്ക് സൂറിക്കിൽ നിന്നും യരവാനിൽ സ്വിസ്സ് എയർ വിമാനം എത്തിയപ്പോൾ, അർമ്മീനിയൻ കാതോലിക്കാ കാരെക്കിൻ രണ്ടാമൻ, അർമ്മീനിയയിലെ ഇൻഡ്യൻ അംബാസഡർ ബാൽ ആനന്ദ്, എംബസി ഉദ്യോഗസ്ഥന്മാർ, സീനിയർ മെത്രാന്മാർ എന്നിവർ പ. ബാവായെ സ്വീകരിക്കാൻ എയർപോർട്ടിൽ കാത്തു നിന്നിരുന്നു.

സെപ്റ്റംബർ 21-ന് ആഘോഷങ്ങളുടെ തുടക്കം കുറിച്ചത് ഖോർ വീരാം എന്ന പുരാതനമായ ദയറാ സന്ദർശനത്തോടെയാണ്. ഭാസുരനായ വി. ഗ്രിഗോറിയോസ് 13 വർഷത്തോളം തടങ്കലിൽ കിടന്ന ഒരു കോട്ടയായിരുന്നു അത്. പിന്നീട് അത് അർമ്മീനിയക്കാരുടെ തീർത്ഥാടനകേന്ദ്രമായി മാറി. അറാറാത്ത് കൊടുമുടിയും മലകളും പശ്ചാത്തലത്തിൽ തെളിഞ്ഞു നിൽക്കുന്ന ഈ സ്ഥലത്ത് ലോകത്തിലെ വിവിധ സഭകളിലെ പ്രതിനിധികൾ ഒരുമിച്ചു കൂടി പ്രാർത്ഥിച്ചു. റുമേനിയൻ പാത്രിയർക്കീസ് തിയോക്റ്റിസ്റ്റ്, അലക്സാന്ത്രിയയിലെ ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസ് പോപ്പ് പെട്രോസ് പെട്രോസ് VII, WCC ജനറൽ സെക്രട്ടറി ഡോ. കോൺറാസ് റൈഡർ തുടങ്ങിയവർ അടങ്ങിയ നൂറു കണക്കിന് വൈദികരും, മെത്രാന്മാരും ജനങ്ങളും വിവിധ വേഷങ്ങളിൽ മലമുകളിലുള്ള ദയറായിലേക്ക് കയറിപ്പോകുന്നത് താഴ്വരയിൽ നിന്ന് നോക്കുമ്പോൾ അതീവഹൃദ്യമായിരുന്നു. ദയറായിലെ പള്ളിയിൽ അർമ്മേനിയൻ കാതോലിക്കായുടെ ചെറുപ്രസംഗത്തിനുശേഷം മുഖ്യപ്രസംഗം നടത്തിയത് പ. ബാവാതിരുമേനിയായിരുന്നു. മുൻകൂട്ടി പ്രസംഗമൊക്കെ എഴുതിയിരുന്നെങ്കിലും അതൊക്കെ മാറ്റിവച്ച് സന്ദർഭത്തിന് ഇണങ്ങുന്ന ഉജ്ജ്വലമായ ഒരു തൽസമയ പ്രഭാഷണമാണ് തിരുമേനി നടത്തിയത്. അവിടെ കൂടിയിരുന്നവർക്കെല്ലാം നമ്മുടെ സഭയെക്കുറിച്ച് അറിയുന്നതിനും മതിപ്പ് ഉളവാക്കുന്നതിനും ആ പ്രസംഗവും ബാവാതിരുമേനിയുടെ ഹൃദ്യമായ പെരുമാറ്റവും കാരണമായി.

തുടർന്നുള്ള ദിവസങ്ങളിൽ വളരെ തിരക്കുപിടിച്ച സന്ദർശനങ്ങളും പരിപാടികളും ആയിരുന്നു. ഒന്നാം ലോകയുദ്ധക്കാലത്ത് തുർക്കികൾ നടത്തിയ വംശഹത്യയിൽ മരിച്ച അനേകലക്ഷങ്ങൾ, സോവിയറ്റ് കാലഘട്ടങ്ങളിൽ രക്തസാക്ഷികളായിത്തീർന്ന ജനങ്ങൾ, വൈദികർ, എന്നിവരുടെയെല്ലാം ഓർമ്മയ്ക്കായി സ്ഥാപിച്ചിരിക്കുന്ന ദേശീയ രക്തസാക്ഷി മണ്ഡപത്തിലും പ. ബാവാ ഉൾപ്പെടെയുള്ള സഭാപ്രതിനിധികൾ അർമ്മീനിയൻ കാതോലിക്കായോടൊപ്പം സന്ദർശിച്ച് പ്രാർത്ഥനകൾ നടത്തി, യരവാൻ നഗരത്തിനടുത്ത് ഒരു കുന്നിൻ മുകളിൽ വളരെ ഭാവനാപൂർവ്വം നിർമ്മിച്ചിരിക്കുന്ന ഒരു മണ്ഡപമാണിത്. ആംഫിതിയേറ്റർ പോലെ നിർമ്മിച്ചിരിക്കുന്ന മണ്ഡപത്തിന് നടുക്ക് ഒരു കെടാവിളക്ക് ചുറ്റുപാടും അഞ്ഞൂറുപേർക്ക് നിൽക്കാവുന്ന സ്ഥലം. അതിനു ചുറ്റും അർമ്മീനിയയുടെ 15 പ്രവിശ്യകളെ പ്രതിനിധീകരിച്ച് 15 വലിയ സ്തൂപങ്ങൾ, മദ്ധ്യത്തിലുള്ള കെടാവിളക്കിനെ വണങ്ങുന്ന മട്ടിൽ ഉള്ളിലേക്ക് വളഞ്ഞു നിൽക്കുന്നു. ഒന്ന് മറ്റൊന്നിനോടു തൊടാതെ നിൽക്കുന്ന ഈ സ്തൂപങ്ങൾക്കിടയിലുള്ള വിടവ് അർമ്മിനിയൻ ജനത യുദ്ധങ്ങൾ, വൈദേശികാക്രമണം എന്നിവ മൂലം ചിതറിപ്പോയതിനെ സൂചിപ്പിക്കുന്നു. എങ്കിലും അവയെല്ലാം അർമ്മീനിയൻ ജനതയുടെ ആത്മജ്വാലയെ കേന്ദ്രീകരിച്ചു നിന്ന് ആദരിക്കുകയും അതിന് സംരക്ഷണം നൽകുകയും അവിടെ പ്രാർത്ഥിക്കാൻ വരുന്നവർക്ക് ആശ്വാസത്തിന്റെ തണലേകുകയും ചെയ്യുന്നതായി സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നു.

യരവാൻ നഗരത്തിൽ പണിത അതിബൃഹത്തായ ഒരു പള്ളിയുടെ കൂദാശയും, എച്ച്മിയാറ്റ്സിനിൽ നടത്തിയ മൂറോൻ കൂദാശയും ഗംഭീര ചടങ്ങുകളായിരുന്നു. സോവിയറ്റ് ഭരണകാലത്ത് നൂറു കണക്കിന് പള്ളികളും ദയറാകളും നശിപ്പിക്കപ്പെട്ടത് വീണ്ടും പണിതുയർത്തുവാനുള്ള

**ആംഫിതിയേറ്റർ പോലെ നിർമ്മിച്ചിരിക്കുന്ന മണ്ഡപത്തിന് നടുക്ക് ഒരു കെടാവിളക്ക് ചുറ്റുപാടും അഞ്ഞൂറുപേർക്ക് നിൽക്കാവുന്ന സ്ഥലം. അതിനു ചുറ്റും അർമ്മീനിയയുടെ 15 പ്രവിശ്യകളെ പ്രതിനിധീകരിച്ച് 15 വലിയ സ്തൂപങ്ങൾ, മദ്ധ്യത്തിലുള്ള കെടാവിളക്കിനെ വണങ്ങുന്ന മട്ടിൽ ഉള്ളിലേക്ക് വളഞ്ഞു നിൽക്കുന്നു. ഒന്ന് മറ്റൊന്നിനോടു തൊടാതെ നിൽക്കുന്ന ഈ സ്തൂപങ്ങൾക്കിടയിലുള്ള വിടവ് അർമ്മിനിയൻ ജനത യുദ്ധങ്ങൾ, വൈദേശികാക്രമണം എന്നിവ മൂലം ചിതറിപ്പോയതിനെ സൂചിപ്പിക്കുന്നു. എങ്കിലും അവയെല്ലാം അർമ്മീനിയൻ ജനതയുടെ ആത്മജ്വാലയെ കേന്ദ്രീകരിച്ചു നിന്ന് ആദരിക്കുകയും അതിന് സംരക്ഷണം നൽകുകയും അവിടെ പ്രാർത്ഥിക്കാൻ വരുന്നവർക്ക് ആശ്വാസത്തിന്റെ തണലേകുകയും ചെയ്യുന്നതായി സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നു.**

ശ്രമത്തിലാണ് അർമ്മീനിയക്കാർ, യരവാനിൽ വി. ഗ്രിഗറിയുടെ നാമത്തിൽ പരമ്പരാഗത ശില്പശൈലിയിൽ പണിതിരിക്കുന്ന പള്ളിക്ക് പരുമലപള്ളിയുടെ മൂന്ന് മടങ്ങെങ്കിലും വിസ്താരമുണ്ട്. അകത്ത് തൂണുകളൊന്നുമില്ലെന്നത് പ്രത്യേകം ശ്രദ്ധേയമാണ്. മദ്ബഹായിൽ പ. കാതോലിക്കാ ബാവാ, റഷ്യൻ പാത്രിയർക്കീസ്, റുമേനിയൻ പാത്രിയർക്കീസ്, അലക്സന്ത്ര്യാ പാത്രിയർക്കീസ്, തുടങ്ങിയവർക്കും പ്രത്യേക ഇരിപ്പിടങ്ങൾ നൽകി. കൂദാശയും വി. കുർബാനയും അവസാനിച്ചത് ഉച്ചയ്ക്ക് ഒരുമണിയോടെയാണ്. അർമ്മീനിയൻ സഭയുമായി വി. കുർബാന സംസർഗ്ഗമുള്ളതുകൊണ്ട് ബാവാതിരുമേനിയും മലങ്കരസഭയുടെ ഡലിഗേഷൻ അംഗങ്ങളും അവിടെ വി. കുർബാന അനുഭവിച്ചത് എല്ലാവരും ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

വി. മൂറോൻ കൂദാശ അർമ്മീനിയൻ സഭയുടെ വലിയ ആഘോഷങ്ങളിലൊന്നാണ്. നമ്മുടെ സഭയിൽ മൂറോൻ പള്ളികളിൽ ഉപയോഗിച്ച് തീരാറാകുമ്പോഴാണ് വീണ്ടും കാതോലിക്കാബാവാമാർ പുതിയ മൂറോൻ കൂദാശ ചെയ്യുന്നത്. എന്നാൽ അർമ്മീനിയക്കാർ സഭയുടെ സുപ്രധാന ആഘോഷങ്ങളോട് എല്ലാം അനുബന്ധിച്ച് ഈ കൂദാശ വളരെ ആഡംബരത്തോടെ നടത്താറുണ്ട്. ഏതാണ്ട് നാൽപ്പതോളം മെത്രാന്മാർ കാതോലിക്കായോടൊപ്പം അംശവസ്ത്രങ്ങളണിഞ്ഞ്, എച്ച്മിയറ്റ്സിനിൽ പുതുതായി പണിതിരിക്കുന്ന ഓപ്പൺ എയർ മദ്ബഹായിൽ വച്ചാണ് കൂദാശ നടത്തിയത്. ഏതാണ്ട് പതിനായിരം പേർക്ക് നിൽക്കാവുന്ന സ്ഥലമാണ് മദ്ബഹായുടെ മുൻപിൽ ഒരുക്കിയിരുന്നത്.

പള്ളികൂദാശയ്ക്കും മൂറോൻ കൂദാശയ്ക്കും മുഴുവൻ സമയവും അർമ്മീനിയയുടെ പ്രസിഡണ്ട് റോബർട്ട് കൊച്ചാറിയാൻ സന്നിഹിതനായിരുന്നു. സഭാതലവന്മാർക്ക് അദ്ദേഹം ഒരുക്കിയ സ്വീകരണത്തിലും പ. ബാവാ തിരുമേനി സംബന്ധിക്കുകയും അദ്ദേഹത്തിന് ഉപഹാരങ്ങൾ നൽകുകയും ചെയ്തു.

ചരിത്രപരമായി പല ഗതി വിഗതികൾക്കും പാത്രമായ അർമ്മീനിയൻ സഭയിൽ രണ്ടാമതൊരു കാതോലിക്കാ സ്ഥാനം കൂടി ഉണ്ടായി. പ്രവാസികളായ അർമ്മീനിയാക്കാരിൽ ഒരു വിഭാഗത്തെ ഭരിക്കുന്ന ലബനോനിലെ സിലിഷ്യ കാതോലിക്കേറ്റിന്റെ ഇപ്പോഴത്തെ സ്ഥാനി അരാം പ്രഥമൻ കാതോലിക്കയാണ്. അദ്ദേഹവും മൂറോൻ കൂദാശയിലും മുൻപറഞ്ഞ സ്വീകരണ സമ്മേളനത്തിലും സംബന്ധിക്കുകയും പ്രസംഗിക്കുകയും ചെയ്തു. അർമ്മീനിയയിലെ മാതൃ സിംഹാസനത്തിലെ കാതോലിക്കായെ "എല്ലാ അർമ്മീനിയക്കാരുടെയും അത്യുന്നത കാതോലിക്കാ" (Supreme Catholicos of All Armenians) എന്നു വിളിക്കുന്നു. മൂറോൻ കൂദാശയിൽ ഉപയോഗിക്കുന്ന പള്ളിയുടെ മാതൃകയിലുള്ള അതിമനോഹരമായ മൂറോൻ പാത്രത്തിൽ, സിലീഷ്യയിലെ കാതോലിക്ക കൊണ്ടു വന്നിരുന്ന മൂറോൻ കൂടി പരസ്യമായി കലർത്തി സഭയുടെ ഐക്യം പ്രതീകാത്മകമായി സൂചിപ്പിച്ചു. ഇപ്പോഴത്തെ സിലിഷ്യ കാതോലിക്ക അരാം പ്രഥമൻ നല്ല വാഗ്മിയും ലോക സഭാകൗൺസിലിന്റെ കേന്ദ്രകമ്മറ്റി മോഡറേറ്ററുമാണ്. 1995 ജൂലൈയിൽ അദ്ദേഹത്തിന്റെ കാതോലിക്കാ സ്ഥാനാരോഹണത്തിനും പ. ബാവായെ നിർബന്ധപൂർവ്വം ക്ഷണിച്ചിരുന്നെങ്കിലും, അപ്പോൾ ലബനിൽ പോകുന്നതിന് തിരുമേനിക്ക് അസൗകര്യമുണ്ടായിരുന്നു.

സോവിയറ്റ് യൂണിയൻ തകർന്നതിൽ ഖേദിക്കുന്ന ധാരാളം ആളുകൾ അർമ്മീനിയ ഉൾപ്പെടെയുള്ള മുൻ സോവിയറ്റ് റിപ്പബ്ലിക്കുകളിലുണ്ട്. എല്ലാവർക്കും ജോലി, പാർപ്പിടം, സൗജന്യവൈദ്യസഹായം, കുറഞ്ഞ ചിലവിലുള്ള ഭക്ഷണം എന്നിവയെല്ലാം സാധാരണക്കാർക്ക് ലഭ്യമായിരുന്നു. എന്നാൽ രാഷ്ട്രീയ സ്വാതന്ത്ര്യത്തോടൊപ്പം മുതലാളിത്ത സാമ്പത്തിക വ്യവസ്ഥിതി വന്നതുമൂലം പണക്കാരനും പാവപ്പെട്ടവനും എന്ന രണ്ടു വർഗ്ഗങ്ങൾ വീണ്ടും ഉണ്ടായിത്തുടങ്ങി. ഏതാണ്ടു മൂന്നു മില്യൻ ജനങ്ങൾ വസിക്കുന്ന അർമ്മീനിയയിലും ഈ വ്യത്യാസം ഇന്ന് ദൃശ്യമാണ്.

അർമ്മീനിയയുടെ രാഷ്ട്രീയ വ്യവസ്ഥിതി സെക്കുലർ (മതനിരപേക്ഷം) ആണെന്നാണ് വയ്പ്. അതുകൊണ്ട് ക്രിസ്തുമതം രാഷ്ട്രത്തിന്റെ ഔദ്യോഗിക മതമല്ല. പക്ഷേ, അർമ്മീനിയൻ ഓർത്തഡോക്സ് സഭയും രാഷ്ട്രവും ഏതാണ്ട് താദാത്മ്യം പ്രാപിച്ച രീതിയിലായിരുന്നു എക്കാലവും. പുരാതന കാലഘട്ടത്തിൽ രാഷ്ട്രത്തിൽ ഭരണാധികാരികൾ ഇല്ലാതിരുന്ന ചില സമയത്ത് കാതോലിക്കാമാർ ആത്മികവും ലൗകികവുമായ ഭരണചുമതല ഏറ്റെടുത്തിട്ടുണ്ട്, സഭയുടെയും രാഷ്ട്രത്തിന്റെയും ഭാഗധേയം ഏതാണ്ട് സമരസപ്പെട്ടാണ് പോകുന്നത്. മിക്ക ഓർത്തഡോക്സ് സഭകളിലുമെന്നപോലെ റോമാ സഭയുടെ പ്രവർത്തനം മൂലം ചെറിയ ഒരു കത്തോലിക്കാ റീത്തു സഭയും അതുപോലെ ചില പ്രോട്ടസ്റ്റന്റ് വിഭാഗങ്ങളും അർമ്മീനിയക്കാർക്കിടയിൽ ഉടലെടുത്തിട്ടുണ്ട്.

പ. ബാവാതിരുമേനിയും ഡലിഗേഷനും യാത്രയായതിന്റെ (25 സെപ്റ്റം.) തലേദിവസം കാരക്കിൻ കാതോലിക്കാബാവായുടെ അരനയിൽ വച്ച്, ഹൃദ്യമായ ഒരു സംഭാഷണം നടന്നു. നമ്മുടെ സഭയും അർമ്മീനിയൻ സഭയും തമ്മിൽ ഭാവിയിൽ സഹകരിക്കേണ്ട മേഖലകളെക്കുറിച്ചും മറ്റുമായിരുന്നു ചർച്ച. അർമ്മീനിയൻ കാതോലിക്കാ ബാവായുടെ കീഴിലുള്ള യറുശലേമിലെയും കോൺസ്റ്റാന്റിനോപ്പിളിലേയും അർമ്മീനിയൻ പാത്രിയർക്കീസുമാരും ഈ സംഭാഷണത്തിൽ പങ്കെടുത്തു.

25-ാം തീയതി രാവിലെ 4 മണിക്ക് വീണ്ടും എയർപോർട്ടിൽ കാരാക്കിൻ കാതോലിക്കായും മെത്രാന്മാരും എത്തിയാണ് പ. ബാവാതിരുമേനിയെ യാത്രയാക്കിയത്. അർമ്മീനിയൻ ഗവണ്മെന്റിന്റെ ഏറ്റവും പ്രമുഖമായ അതിഥി മന്ദിരത്തിൽ ബാവാതിരുമേനിയെ താമസിപ്പിക്കുകയും, പ്രോട്ടോക്കോളിൽ പ്രഥമസ്ഥാനം നൽകുകയും ചെയ്തു. തിരിച്ചുപോന്ന ദിവസം, അത്ര വെളുപ്പിനെ തന്നെ യാത്രക്കാർ എയർപോർട്ടിൽ വന്നു ബുദ്ധിമുട്ടരുത് എന്ന് ബാവാതിരുമേനി, കാരെക്കിൻ കാതോലിക്കാ ബാവായോട് സ്നേഹപൂർവ്വം പറഞ്ഞു. അദ്ദേഹത്തിന്റെ മറുപടി അങ്ങ് ഈ പ്രായത്തിൽ, ഇത്ര ദൂരം യാത്ര ചെയ്തുവന്ന് ഞങ്ങളുടെ സഭയെ ബഹുമാനിച്ചതിന് ഞങ്ങൾ അങ്ങയോട് എത്ര കടപ്പെട്ടിരിക്കുന്നു എന്നാണ്.

# ആദിവാസി സമരം ~ നിലനില്പിന്റെ ആത്മരോഷം



സ്വന്തം നാട്ടിൽ അഭയാർത്ഥികളാക്കപ്പെട്ട ഒരു ജനവിഭാഗത്തിന്റെ നിലനില്പിനുള്ള പോരാട്ടമായിരുന്നു കഴിഞ്ഞ ആദിവാസി സമരം. അധികാരത്തിന്റെ പിൻബലത്തിൽ കഴിഞ്ഞ എത്രയോ വർഷക്കാലമായി നടന്നു വരുന്ന കുടിയൊഴിപ്പിക്കലുകളും ചൂഷണങ്ങളുമൊക്കെ, ഒരു സമൂഹം എന്ന നിലയിലുള്ള ആദിവാസികളുടെ നിലനിൽപ്പു തന്നെ അപകടത്തിലാക്കിക്കൊണ്ടിരിക്കുകയാണ്. കേരളത്തിൽ ആദിവാസികൾ നേരിടുന്ന ഏറ്റവും വലിയ പ്രശ്നം പട്ടിണിയും അതുമൂലമുണ്ടാകുന്ന മരണങ്ങളുമാണ്. ഇക്കഴിഞ്ഞ ഒന്നു രണ്ടു മാസങ്ങൾക്കുള്ളിൽ തന്നെ മുപ്പതിലധികം ആദിവാസികൾ പട്ടിണി മൂലം മരിച്ചതായി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. പക്ഷേ അധികാരികൾക്ക് പട്ടിണി ഒരു അജ്ഞാത രോഗമാണ്. ഈ ദാരിണമായ അവസ്ഥയിൽ ആദിവാസികളെ എത്തിച്ചതിൽനിന്നും കേരളം ഭരിച്ച സർക്കാരുകൾക്ക് ഒഴിഞ്ഞു മാറാനാവില്ല.

ആദിവാസികളുടെ അന്യാധീനപ്പെട്ട ഭൂമി വീണ്ടെടുത്തു നല്കണമെന്ന മുറവിളിക്ക് വർഷങ്ങളുടെ കാലപ്പഴക്കമുണ്ട്. പക്ഷേ, പഠിപ്പോ അറിവോ ഇല്ലാത്ത ആദിവാസികളെ പറ്റിച്ച് ഭൂമി തട്ടിയെടുത്തവർ അറിവുള്ളവരായതിനാലും അവർക്കെന്നും ഭരണത്തിൽ സ്വാധീനമുള്ളതിനാലും ആദിവാസികളുടെ വിലാപം കേൾക്കാൻ ആളുണ്ടായില്ല. (കേരളത്തിലെ ജനസംഖ്യയുടെ 1.1 ശതമാനം മാത്രമേ ആദിവാസികൾ വരുന്നുള്ളൂ.)

ആദിവാസികളുടെ ഇടയിൽ കോടികൾ ചെലവാക്കി സർക്കാർ, സർക്കാരിതര പ്രോജക്ടുകൾ അരങ്ങേറുമ്പോഴാണ് അവർ തങ്ങളുടെ മൗലികാവകാശത്തിനുവേണ്ടി സമരത്തിനിറങ്ങുന്നതെന്ന ശ്രദ്ധേയമാണ്. വിവിധ ക്രൈസ്തവ സംഘടനകൾ, ഹൈന്ദവ മൗലികവാദികൾ, സർക്കാരിതര ഏജൻസികൾ എന്നിവർ ആദിവാസി മേഖലകളിൽ സാന്നിദ്ധ്യമുറപ്പിച്ചു കഴിഞ്ഞിട്ടുണ്ട്. അവരൊക്കെ ആദിവാസികളുടെ യഥാർത്ഥ പ്രശ്നങ്ങൾ തിരിച്ചറിയുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു എന്നു വേണം കരുതുവാൻ. ആദിവാസി-ദളിത് സമരസമിതിയുടെ നേതൃത്വത്തിൽ നടത്തിയ സമരം ഒത്തുതീർപ്പായെങ്കിലും ഭൂമി വിതരണം ഉൾപ്പെടെയുള്ള സമരാവശ്യങ്ങൾ നടപ്പാക്കുന്നത് പുതിയ പുതിയ പ്രശ്നങ്ങൾ സൃഷ്ടിക്കും. ●

# ഓർത്തഡോക്സ് - കത്തോലിക്ക സഭാ സംയുക്ത കമ്മീഷൻ

ഓർത്തഡോക്സ്-കത്തോലിക്ക സഭാ ബന്ധങ്ങളെ സംബന്ധിച്ചുള്ള സംയുക്ത അന്തർദ്ദേശീയ കമ്മീഷൻ ഒക്ടോബർ 17 മുതൽ 19 വരെ കോട്ടയം സോഫിയാസെന്ററിൽ നടന്നു. കൂനൻ കുരിശു സത്യത്തെ ആസ്പദമാക്കിയും, സഭാസംസർഗ്ഗത്തിൽ പൗരോഹിത്യക്രമങ്ങളുടെ സ്ഥാനത്തെ സംബന്ധിച്ചും, ഇരുസഭകളെയും പൊതുവായി ബാധിക്കുന്ന അജപാലനപരമായ വെല്ലുവിളികളെക്കുറിച്ചുമായിരുന്നു ഈ പ്രാവശ്യം പ്രധാനമായും ചർച്ചചെയ്തത്. അന്തർസഭാവിവാഹകാര്യത്തെക്കുറിച്ച് സംയുക്ത കമ്മീഷൻ ഉണ്ടാക്കിയ രേഖയെ സംബന്ധിച്ചുള്ള കത്തോലിക്കാ സഭയുടെ ഔദ്യോഗിക ഉപരിസമിതികളുടെ പ്രതികരണം ലഭിക്കാതിരുന്നതിനാൽ പ്രസ്തുത വിഷയത്തെ സംബന്ധിച്ചുള്ള തുടർനടപടികളിലേക്ക് കടക്കുവാൻ കഴിഞ്ഞില്ല. കഴിഞ്ഞ പന്ത്രണ്ടു വർഷത്തെ സംയുക്തകമ്മീഷൻ പഠനങ്ങളും പരിചിന്തനങ്ങളും ധാരണകളും ചേർത്ത് പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിന്റെ പ്രകാശനം ഈ സമ്മേളനത്തിൽ നടക്കുകയുണ്ടായി. കത്തോലിക്കാസഭയെ പ്രതിനിധീകരിച്ച് പൊന്തിഫിക്കൽ കമ്മീഷൻ സെക്രട്ടരി ബിഷപ്പ് ഊലെ, ബിഷപ്പുമാരായ കുറിയാക്കോസ് കുന്നശ്ശേരി, ജോർജ്ജ് പുന്നക്കോട്ടിൽ, ജോഷ്വ ഇഗ്നാത്തിയോസ്, ഫാ. ജോഹാന്നസ് ബോണി, ഫാ. മാത്യു വെള്ളാനിക്കൽ, ഫാ. ഗീവർഗീസ് ചേടിയത്ത്, ഫാ. സേവ്യർ കൂടപ്പുഴ, ഫാ. ഫ്രാൻസിസ് പേരെപ്പറമ്പിൽ, ഫാ. ജേക്കബ് കൊല്ലാപറമ്പിൽ, ഫാ. ജോസഫ് പെരുന്തോട്ടം മുതലായവരും, ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, റമ്പാൻ തെയോഫോറോസ്, ഫാ. കെ.എം. ജോർജ്ജ്, ഫാ. ജേക്കബ് കുര്യൻ, ഫാ. റ്റി.ഐ. വറുഗീസ്, ഫാ. റജി മാത്യു, ഫാ. എം.ഒ.ജോൺ, ഫാ. ജോൺ മാത്യൂസ്, ശ്രീ. പി.സി. ഏബ്രഹാം, ശ്രീ. എ.കെ. തോമസ് മുതലായവരും സംബന്ധിച്ചു. ●



*Inserted by*

**ഒരു കുടുംബാംഗം**

**10TH DEATH ANNIVERSARY**

**LIJU VARGHESE**

(Mannooparampil, Karuvatta)

27-2-1975



17-11-1991

*Who Plucked this flower?*

**"THE MASTER"**

*Inserted by:*

**Mr. George Varghese, Mrs. Leela Varghese,**
**Miss. Leena Varghese**
17/1/ Old Air India Colony
Kalina, Santacruz (E), Mumbai

**രണ്ടാം ചരമവാർഷികം**

**13-11-2001**



**ജോസഫ് വറുഗീസ്**

**(കുഞ്ഞപ്പൻ)**

**എട്ടാം ചരമവാർഷികം**

**1-12-2001**



**അന്നാമ്മ വറുഗീസ്**

**കളപ്പുരയ്ക്കൽ**

**പുതുപ്പള്ളി**

*'പ്രാർത്ഥനയിൽ ഓർക്കണമേ'*

# കർതൃദിന ചിന്തകൾ

ഫാ. ഏ. എം. വർഗീസ് പന്തളം




### നവംബർ 18
### സ്ക്കറിയായോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച
### വി. ലൂക്കോ. 1:1-25

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ദിവ്യ സംഭവത്തിന്റെ സ്മരണകളും അതിൽ നിന്നുള്ള ധ്യാന ചിന്തകളുമാണ് ഇന്നത്തെ വിഷയം.

1) പോരായ്മകൾ ഉണ്ടായിരുന്നുവെങ്കിലും പൊരുത്തപ്പെട്ട് ഐക്യത്തോടെ ജീവിതം നയിച്ച സഖറിയായും ഏലിശുബായും സ്വസ്ഥവും സമാധാനപരവുമായ കുടുംബജീവിതത്തിന് മാതൃക കാണിക്കുന്ന മണിവിളക്കുകളായി വിളങ്ങുന്നത് ശ്രദ്ധിക്കാം.

2) കുടുംബത്തിൽ ഒരു കുഞ്ഞ് ഇല്ലല്ലോയെന്നുള്ള അതിവേദനയുടെ അടിയേറ്റ് ഇരുവരും പിടഞ്ഞുകൊണ്ടിരുന്നുവെങ്കിലും പരസ്പരം പഴിപറയാതെ ദൈവതിരുവിഷ്ടത്തിന് വിധേയരായി പ്രാർത്ഥനാപൂർവ്വം നാളുകൾ തള്ളിയ ആ ദമ്പതികളുടെ മാതൃക എത്ര മഹനീയമാണ്?

3) തക്ക കാലങ്ങളിൽ സംഭവിപ്പാനുള്ളതിന്റെ ചുക്കാനും താക്കോലും ദൈവകരങ്ങളിലാണെന്ന് വിശ്വസിച്ച സഖറിയായ്ക്ക് ദൈവത്തിൽ നിന്നു ദൂതൻ വഴിയായി ലഭിച്ച സന്ദേശം എത്ര അത്ഭുതകരമാണ്? സഖറിയായേ! നിന്റെ പ്രാർത്ഥന ദൈവം കേട്ടിരിക്കുന്നു. നിന്റെ ഭാര്യയായ ഏലിശുബാ നിനക്ക് ഒരു മകനെ പ്രസവിക്കും എന്നിത്യാദി സ്വർഗീയ സന്ദേശത്തിൽ സന്തോഷ ചിത്തനായ സഖറിയായുടെ വിശ്വാസം നമുക്ക് പ്രചോദനജനകമാകട്ടെ.

4) സ്വാഭാവികമായും സംശയിച്ചുപോകാവുന്ന ഒരു കാര്യത്തെപ്പറ്റി സഖറിയാ സംശയിക്കയും അതിന്റെ പേരിൽ ഒരു ശിക്ഷ ലഭിക്കുകയും ചെയ്തതായി കാണുന്നു. ഏതു തരത്തിലുള്ള സന്തോഷത്തിന്റെയും കൂടെ ഒരു ദുഃഖത്തിന്റെ കരിനിഴലും കാണും, ശിക്ഷയുടെ നാളുകളെ സഖറിയാ പ്രത്യാശാപൂർവം തരണം ചെയ്യുന്നു. വാഗ്ദത്ത ശിശു ജനിക്കുന്ന ദിവസം കാണാനുള്ള പ്രത്യാശയിൽ ശിക്ഷയെപ്പറ്റി പിറുപിറുക്കാതെ ക്ഷമിച്ചും സഹിച്ചും കാത്തിരുന്ന സഖറിയായുടെ സന്തോഷം നമുക്ക് മാതൃകയാക്കാം. ഏലിശാ ദീർഘദർശിയുടെ ആത്മാവോടും ശക്തിയോടുംകൂടി ജനിക്കുവാൻ പോകുന്ന മകനെ മനഃകണ്ണാടിയിൽ കണ്ട സഖറിയാ ഊമനായി കഴിഞ്ഞുവെങ്കിലും മനസ്സിൽ സ്തുതിയുടെയും സ്തോത്രത്തിന്റെയും മണികൾ മുഴക്കികൊണ്ട് സന്തോഷ ചിത്തനായി കഴിഞ്ഞത് നമ്മുടെ ചിന്തകളെ ഉണർത്തുവാൻ ഉതകുന്ന സൂചനകളാണ്.

5) ഏലിശുബായുടെ സന്തോഷത്തിന്റെ വ്യാപ്തി വളരെ ധ്യാനാത്മകമാണ്. അവൾ പറയുന്നു; "ദൈവം എന്നെ കടാക്ഷിച്ചു; ജനങ്ങളുടെയിടയിൽ എന്നെക്കുറിച്ചുള്ള നിന്ദ നീക്കി, നാനാതരത്തിൽ നിന്ദിക്കപ്പെടുന്നവരുടെ ഉള്ളിലെ പുകയും തീയും അണച്ച് ആശ്വസിപ്പിക്കുന്ന ദൈവത്തിങ്കലേക്ക് നമുക്ക് ദൃഷ്ടികൾ ഉയർത്താം.

### നവംബർ 25
### ദൈവമാതാവിനോടുള്ള വചനിപ്പിന്റെ ഞായർ ലൂക്കോ. 1:26-38

**1) ദൈവീക പദ്ധതികൾ**

നസറേത്തു പട്ടണത്തിലേക്കു നിയോഗിതനായ ഗബ്രിയേൽ മാലാഖയേപ്പറ്റിയും മറിയാം എന്ന കന്യകയോട് മാലാഖാ അറിയിക്കുന്ന ദൈവീക പദ്ധതിയെപ്പറ്റിയും ധ്യാനിക്കുന്നവർക്ക് മനസിൽ മധുരം പകരുന്ന ഒരു വിഷയമുണ്ട്. ദൈവത്തിന്റെ പ്ലാൻ (Divine Order): നമ്മുടെ ഈ ലോകത്തിലേക്കുള്ള വരവും ഇവിടെ ചെലവഴിക്കുന്ന കാലവും ഇവിടെ നിന്നുള്ള യാത്രയും ഒക്കെ ദൈവത്തിന്റെ പദ്ധതിയുമായി ബന്ധപ്പെടുത്തി ധ്യാനിക്കുവാൻ വചനിപ്പിന്റെ ഞായർ വഴികാട്ടട്ടെ.

2) മാലാഖായുടെ വചനങ്ങൾ കേട്ടതിനുശേഷമുള്ള കന്യകമറിയാമിന്റെ പ്രതിവചനമാണ് ഏറ്റവും ശ്രദ്ധേയം– "ഇതാ! ഞാൻ കർത്താവിന്റെ ദാസി; നിന്റെ വചനപ്രകാരം എനിക്കു ഭവിക്കട്ടെ". വിധേയത്വത്തിന്റെ വിശിഷ്ടമായ മാതൃക. വൻകാര്യങ്ങളെപ്പറ്റി സംശയപൂർവം ചിന്തിച്ച് മനസ്സു വിഷമിക്കാനോ ആകുലപ്പെടുവാനോ മുതിരാതെ, തന്നെത്തന്നെ മുഴുവനായി ദൈവയിഷ്ടത്തിനു വിട്ടു കൊടുക്കുന്ന കന്യകമറിയാമിന്റെ വിനയവും വിധേയത്വവും മാതൃകയാക്കുവാനുള്ള മനസൊരുക്കം നമുക്ക് ഉണ്ടാകട്ടെ, സ്വന്തയിഷ്ടത്തിന്റെ മുഷ്ടിക്കുള്ളിൽ ദൈവിക പ്രവർത്തനം നടക്കുകയില്ല. സ്വർഗ്ഗീയ പിതാവിന്റെ തിരുഹിതത്തിന് യേശുനാഥൻ തന്നെത്തന്നെ വിട്ടുകൊടുത്ത് വിധേയത്വം വെളിപ്പെടുത്തിയതിനാൽ ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടിയുള്ള ബലിയർപ്പണം നടന്നു. ഗത്സമെൻ തോട്ടത്തിൽനിന്നുള്ള ശബ്ദം ശ്രവിക്കാം. "പിതാവേ, കഴിയുമെങ്കിൽ ഈ പാനപാത്രം എങ്കൽനിന്നു നീങ്ങിപ്പോകേണമേ; എങ്കിലും ഞാൻ ഇച്ഛിക്കുംപോലെ അല്ല, നീ ഇച്ഛിക്കുംപോലെ ആകട്ടെ എന്നു പ്രാർത്ഥിച്ചു". (വി. മത്താ. 26:39)

### ഡിസംബർ 2
### എലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായർ
### വി. ലൂക്കോ. 1:39-56

1) സമയം തക്കത്തിൽ ഉപയോഗിക്കുക

മലനാട്ടിലേക്കുള്ള മറിയാമിന്റെ യാത്ര ഒരു കർത്തവ്യവും കടപ്പാടുമായി കരുതിയ കന്യകമറിയാം പിന്നെ താമസിച്ചില്ല. യഹൂദിയാപട്ടണത്തിൽ പാർക്കുന്ന തന്റെ ചാർച്ചക്കാരിയും തള്ളയുടെ പ്രായക്കാരിയും ഗർഭിണിയുമായിരുന്ന ഏലിശുബായെ കാണുവാൻ പോകുന്ന രംഗചിത്രീകരണം നമ്മുടെ മനസ്സിൽ തെളിയട്ടെ. ഈ പോക്കും ദൈവനിയോഗമായി മറിയാം കണ്ടു. ഉന്നതമായ ഉൾപ്രേരണകൾ ഉണ്ടാകുമ്പോൾ, പിന്നീടാകട്ടെയെന്നു കരുതാതെ ഉടനെ രംഗത്തേക്ക് ഇറങ്ങുക. പൗലോസ് അപ്പൊസ്തോലന്റെ കൊലൊസ്യർക്കുള്ള ലേഖനത്തിൽ ഇതു സംബന്ധിച്ച് നമുക്ക് ദൂതുണ്ട് "സമയം തക്കതിൽ ഉപയോഗിച്ചുകൊണ്ട് പുറത്തുള്ളവരോടു ജ്ഞാനത്തോടെ പെരുമാറുവിൻ."(4:5)

2) ചാർച്ചക്കാരായാലും അല്ലെങ്കിലും മറ്റുള്ളവരെ സന്ദർശിക്കുമ്പോൾ നമ്മുടെ



## ഞായർദിന ചിന്തകൾ

വാക്കുകളും പെരുമാറ്റവും ഹൃദ്യമാക്കുവാൻ പ്രത്യേകം ശ്രദ്ധിക്കുക.

കന്യകമറിയാമിന്റെ വന്ദനവാക്കുകളും കുശലാന്വേഷണവും കേട്ടപ്പോൾ ഏലിശുബായുടെ ഹൃദയം സമാധാന സന്തോഷങ്ങളാൽ കോരിത്തരിക്കുന്നു. സന്ദർശനങ്ങൾ ഇരുഭാഗങ്ങളിലും സന്തോഷപ്രദമാകുവാൻ ഉതകുമാറ് കാലുഷ്യം കലരാതെയുള്ള സമീപനം വേണം. "കേൾക്കുന്നവർക്ക് കൃപ ലഭിക്കേണ്ടതിന് ആവശ്യം പോലെ ആത്മീകവർദ്ധനയ്ക്കായി നല്ല വാക്കല്ലാതെ, ആകാത്തത് ഒന്നും നിങ്ങളുടെ വായിൽനിന്നു പുറപ്പെടരുത്" എന്നുള്ള പ്രബോധനം നമ്മുടെ ധ്യാനം ധന്യമാക്കുവാൻ സഹായിക്കട്ടെ. (എഫെസ്യർ 4:29)

3) സന്തോഷം സംജാതമാക്കുന്ന വാക്കുകൾ ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ചലനങ്ങളെ സ്വാധീനിക്കുന്നു.

മറിയാമിന്റെ സമാധാനവചനം ഏലിശുബാ കേട്ടപ്പോൾ അവളുടെ ഉദരത്തിൽ പ്രജ തുള്ളിച്ചാടിയെന്ന് വിശുദ്ധ വേദത്തിൽ വ്യക്തമാക്കിയിരിക്കുന്നു. ആഴമായി ചിന്തിച്ചാൽ ഇതിൽ അതിശയോക്തി അശേഷമില്ല. സന്തോഷദായകമായ വാക്കുകൾ കേൾക്കുമ്പോൾ രക്തപ്രസാദം വർദ്ധിക്കും. പിരിമുറുക്കം കുറയും. മന്ദഹാസം പൊഴിക്കുവാൻ തക്കവണ്ണം മുഖത്തിലെ പേശികൾ അയയും. മറിച്ച് പാരുഷ്യവും കാർക്കശ്യവും കലർന്ന വാക്കുകളെങ്കിലോ, മസിലുകളും ഞരമ്പുകളും വലിഞ്ഞു മുറുകും. ഉദരത്തിൽ പ്രജ തുള്ളിച്ചാടിയെന്നു പറയുന്നത്, സന്തോഷാധിക്യത്താൽ സംഭവിച്ച ഒരു ശാരീരിക വ്യതിയാനമോ പ്രതികരണമോ ആകാം. തന്നെയുമല്ല ഒരു ദിവ്യ ചോദനയും പ്രചോദനവുമെന്ന നിലയിൽ ഗർഭസ്ഥിതമായ ശിശു പോലും ആനന്ദിക്കുന്ന ആത്മീയ വ്യാപാരത്തെപ്പറ്റിയും നമ്മെ ബോധവാന്മാരാക്കുന്നു.

4) സന്ദർശനമായാലും മറ്റു കാര്യങ്ങളായാലും ശുഭകരമായി മനുഷ്യൻ പ്രവർത്തിക്കുകയും പ്രതികരിക്കുകയും ചെയ്യുമ്പോൾ അവിടെ പരിശുദ്ധാത്മവ്യാപാരവും നടക്കുന്നു. മറിയാമും ഏലിശുബായും തമ്മിലുള്ള കൂടിക്കാഴ്ച വേളയിൽ പരിശുദ്ധാത്മാവുനിറഞ്ഞ് ഏലിശുബാ പ്രതിവചിച്ചവാക്കുകൾ വലിയ വലിയ വിഷയങ്ങളിലേക്കു വിരൽ ചൂണ്ടുന്നു. ഏറ്റവും പ്രധാനമായ ഒരു കാര്യം; തന്റെ അടുക്കൽ വന്നിരിക്കുന്നത് ചാർച്ചയിൽപ്പെട്ട പെൺകുട്ടിയെന്നുള്ള കാഴ്ചപ്പാടിനുപരിയായി, അവതരിപ്പാനിരിക്കുന്ന രക്ഷകന്റെ അമ്മയെന്നുള്ള ഏറ്റുപറച്ചിലാണ്. "എന്റെ കർത്താവിന്റെ മാതാവ് എന്റെയടുക്കൽ വരുവാനുള്ള ഭാഗ്യം എനിക്ക് എവിടെനിന്നുണ്ടായി? കന്യക മറിയാമിന്റെ പദവി പരിശുദ്ധാത്മാവ് ഏലിശുബായ്ക്കു വെളിപ്പെടുത്തിക്കൊടുത്തപ്പോൾ സാധാരണക്കാരി പെൺകുട്ടി കർത്താവിന്റെ അമ്മയായി.

5) പരിശുദ്ധാത്മാവിന്റെ സാക്ഷ്യവും സഭയുടെ സാക്ഷ്യവും

ഏലിശുബായിൽകൂടി പരിശുദ്ധാത്മാവ് സത്യത്തിന്റെ സാക്ഷ്യം സഭാമക്കളെ പഠിപ്പിക്കുന്നു. മറിയാം വെറും കന്യകമറിയാം അല്ല. അവൾ കർത്താവിന്റെ മാതാവാണ്. പരിശുദ്ധാത്മാവ് സത്യം സംസാരിക്കുന്നു. "ഞാൻ പിതാവിന്റെയടുക്കൽ നിന്ന് നിങ്ങൾക്ക് അയപ്പാനുള്ള കാര്യസ്ഥനായി പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന സത്യാത്മാവു വരുമ്പോൾ അവൻ എന്നെക്കുറിച്ചു സാക്ഷ്യം പറയും". (വി. യോഹ. 15:26) ശ്രേഷ്ഠനായ അദ്ധ്യാപകനാണ് പരിശുദ്ധാത്മാവ്. "അവൻ വന്ന് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും". (വി. യോഹ. 14:7-9)

> **സ്വാഭാവികമായും സംശയിച്ചു പോകാവുന്ന ഒരു കാര്യത്തെപ്പറ്റി സഖറിയാ സംശയിക്കയും അതിന്റെ പേരിൽ ഒരു ശിക്ഷ ലഭിക്കുകയും ചെയ്തതായി കാണുന്നു. ഏതു തരത്തിലുള്ള സന്തോഷത്തിന്റെയും കൂടെ ഒരു ദുഃഖത്തിന്റെ കരിനിഴലും കാണും, ശിക്ഷയുടെ നാളുകളെ സഖറിയാ പ്രത്യാശാപൂർവം തരണം ചെയ്യുന്നു. വാഗ്ദത്ത ശിശു ജനിക്കുന്ന ദിവസം കാണാനുള്ള പ്രത്യാശയിൽ ശിക്ഷയെപ്പറ്റി പിറുപിറുക്കാതെ ക്ഷമിച്ചും സഹിച്ചും കാത്തിരുന്ന സഖറിയായുടെ സന്തോഷം നമുക്ക് മാതൃകയാക്കാം.**

6) വാക്കുകൾക്കുപരി പ്രവൃത്തി കൊണ്ടുംകൂടെ ആദരവും സ്നേഹവും കാണിക്കുക.

ഏലിശുബായുടെ ഗർഭഭാര ക്ലേശങ്ങൾ മൂർദ്ധന്യാവസ്ഥയിൽ എത്തിയ സമയമായിരുന്നു. സഹായത്തിന് ഒരു സ്ത്രീയുടെ സാന്നിദ്ധ്യം അത്യന്തം ആവശ്യമായ സമയം. സ്തുതി വചനവും ആശംസയും ആശ്വാസവാക്കും ഒക്കെ കൊടുത്ത് ഒന്നു ചുംബിച്ച് മറിയാമിന് തന്റെ വഴിക്ക് പോയാൽ പോരേ? പോരാ-ചെയ്യേണ്ടത് തക്കസമയത്ത് ഉചിതമായി ചെയ്യുവാൻ ഉപകരണമാകുക.

പ്രയാസങ്ങളുടെ പ്രളയസമയത്ത് ചാർച്ചക്കാരിത്തള്ളയെ തനിച്ചാക്കി മടങ്ങിപ്പോകുവാൻ മറിയാമിനു മനസുവന്നില്ല. മൂന്നു മാസത്തോളം കൂടെ താമസിച്ച് ശുശ്രൂഷിച്ച ശേഷമാണ് മറിയാം മടങ്ങിപ്പോയത്.

### ഡിസംബർ 9
### മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച
### വി. ലൂക്കോ. 1:57 - 80

**1) ഏതു രംഗത്തിലും ദൈവകരുണയെപ്പറ്റി ചിന്തിക്കുക**

കാലം അതിന്റെ വഴിക്കു നീങ്ങി. ഏലിശുബായുടെ പ്രസവവും നടന്നു. ഈ പ്രസവത്തോടനുബന്ധപ്പെടുത്തി പറഞ്ഞിരിക്കുന്ന വേദപുസ്തകവചനം നാം ശ്രദ്ധിക്കുമോ? ദൈവം അവളിൽ മഹാകരുണ ചെയ്തതായി മറ്റുള്ളവർ മനസ്സിലാക്കുന്നു. നമ്മുടെ ബുദ്ധിയും സമ്പത്തും പ്രവർത്തനവും കൊണ്ട് സാധിച്ചുവെന്ന് കരുതുന്ന കാര്യങ്ങളുടെ പിൻപിൽ വ്യാപരിക്കുന്ന ദൈവകരുണയെപ്പറ്റി നാം മറന്നു പോകാറില്ലേ?

### 2) അടയ്ക്കപ്പെട്ട വായും നാവും തുറക്കപ്പെടുന്നു!

വൻ കാര്യങ്ങൾ പ്രവർത്തിക്കുന്ന ദൈവത്തിന്റെ കരുതലും കരുണയും വിളിച്ചറിയിച്ചുകൊണ്ട് സഖറിയാ സംസാരിച്ചപ്പോൾ സകലരും ദൈവത്തെ മഹത്വപ്പെടുത്തി. കുഞ്ഞിന്റെ പേരിടീൽ കർമ്മത്തിന്റെ രംഗം വീക്ഷിച്ചവർ, മൗനവിമുക്തി പ്രാപിച്ച് ദൈവത്തെ സ്തുതിക്കുന്ന സഖറിയായേയും ശിശുവിനേയും മാറിമാറി നോക്കി അത്ഭുതപ്പെടുന്നു. അവരുടെ അത്ഭുതത്തിൽ നിന്നും ഉയർന്ന ചോദ്യമാണ് നമ്മുടെ അടുത്ത ധ്യാനവിഷയം.

### 3) ഈ ശിശു പക്ഷെ ആരായിത്തീരാം

നാം ആഴമായി ചിന്തിക്കയും ജീവിതത്തെപ്പറ്റി തിരിഞ്ഞുനോട്ടം നടത്തുകയും ചെയ്യുവാൻ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ. ഇപ്പോൾ പ്രായമായവർ ഒരു സമയത്ത് ശിശുക്കളായിരുന്നല്ലോ. നാം എന്തൊക്കെ ആയിത്തീർന്നു? ആരൊക്കെ ആയിത്തീർന്നു? നമ്മുടെ കുഞ്ഞുങ്ങൾ എന്തൊക്കെ ആയിത്തീരും? ആരൊക്കെ ആയിത്തീരണം?-യോഹന്നാൻ എന്ന ശിശുവിന്റെ ഭാവിയെപ്പറ്റി പ്രതിപാദിക്കുന്ന വേദഭാഗം നമ്മുടെ ഭാവനയ്ക്കും ബുദ്ധിക്കും അപ്പുറമാണ്. "പൈതലേ! നീ അത്യുന്നതന്റെ ദീർഘദർശിയെന്നു വിളിക്കപ്പെടും എന്നു തുടങ്ങുന്ന ഭാഗം പ്രത്യേകം ധ്യാനിക്കാം. യോഹന്നാന്റെ അതേ നിലയിൽ അല്ലെങ്കിലും ഓരോരുവന്റെയും ജോലി വഴിയൊരുക്കലാണ്. അന്ധകാരത്തിലും മരണനിഴലിലും കഴിയുന്നവർക്ക് വഴിയൊരുക്കുക. ആ ലക്ഷ്യത്തിൽ നാമും നമ്മുടെ പൈതങ്ങളും ആത്മാവിൽ ശക്തിപ്പെട്ട് വളരുവാനും ജീവിക്കുവാനും ഇന്നത്തെ ചിന്ത സഹായകമാകട്ടെ.

**ഡിസംബർ 16 ഞായർ**
**മാർ യൗസേപ്പിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച**
**വി. മത്തായി 1:18-25**

### 1) യൗസേപ്പ് അനുഭവിച്ച മനോവ്യഥയും അതിനെ അതിജീവിച്ച ധാർമ്മിക ബോധവും

സംശയങ്ങളുടെ സംഖ്യകൾ വർദ്ധിച്ചു വർദ്ധിച്ചു വന്ന സാഹചര്യത്തിൽ യൗസേപ്പ് അനുഭവിച്ച മനോവ്യഥ പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. സന്തോഷവും സമാധാനവും ഇല്ലാതെ ഒന്നിച്ചു കഴിയുവാൻ ഒക്കാത്ത സാഹചര്യം ഒരു വശത്ത്. മറിയാമിനെ ഉപേക്ഷിച്ച് ഒറ്റയ്ക്കാക്കിയാൽ അവൾക്കുണ്ടാകാവുന്ന മാനഹാനിയും ദുഃഖവും മറുവശത്ത്. ഇങ്ങനെ രണ്ടു വശങ്ങളിൽകൂടിയുള്ള സങ്കടത്തിന്റെ സമ്മർദ്ദത്തിൽ തളർന്ന യൗസേപ്പ് ധാർമ്മിക ബോധമുള്ളവനും നീതിമാനും ആയിരുന്നതുകൊണ്ട് ഒച്ചപ്പാടുകൾ ഉണ്ടാക്കാതെ രഹസ്യമായി മറിയാമിനെ ഉപേക്ഷിച്ചു പോകുവാൻ ഉദ്യമിക്കുന്നു.

### 2) മറ്റുള്ളവരുടെ മാനത്തെ മുറിപ്പെടുത്താത്ത സ്നേഹമാണ് യഥാർത്ഥ ധർമ്മവും നീതിയും

"അവളെ പരിഹാസപാത്രമാക്കുവാൻ അവനു മനസ്സില്ലായിരുന്നു" എന്നുള്ള വേദഭാഗം നമുക്ക് ധ്യാനവിഷയമാക്കാം. പ്രശ്നങ്ങളെ നാം നേരിടുമ്പോൾ മറ്റുള്ളവരെ പരിഹാസ പാത്രമാക്കുവാനുള്ള പ്രവണത സാധാരണമായിരിക്കെ, യൗസേപ്പിന്റെ മാതൃക എത്ര മഹനീയവും മോഹനീയവുമാണ്.

### 3) പ്രശ്ന പരിഹാരത്തിന് യൗസേപ്പ് പ്രാർത്ഥന ആയുധമാക്കുന്നു.

ദൈവമേ! ഈ വിഷമ സന്ധിയിൽ നിന്നും വിടുതൽ നേടുവാൻ സഹായിക്കണമേ എന്ന് യൗസേപ്പ് നിരന്തരമായി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. നീതിമാന്റെ പ്രാർത്ഥന ദൈവം കേട്ടു. മറിയാമിനെ ഉപേക്ഷിച്ചു പോകുവാൻ ഒരുങ്ങിയ രാത്രിയിൽ ദൈവത്തിന്റെ ശബ്ദം മാലാഖമുഖാന്തിരം യൗസേപ്പു കേട്ടു. "യൗസേപ്പേ! മറിയാമിൽ ജനിച്ചിരിക്കുന്ന പ്രജ പരിശുദ്ധ റൂഹായിൽ നിന്നുള്ളതാകുന്നു". എല്ലാം ശാന്തമായി.

യൗസേപ്പിന്റെ സംയമനവും ശാന്തതയും നീതിയും ധർമ്മവും പ്രാർത്ഥനയും കുടുംബജീവിതക്കാർക്കും എല്ലാവർക്കും മാതൃകയാകട്ടെ.

# അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ................

*10-ാം പേജിൽ നിന്നു തുടർച്ച*

ബിഷപ്പുമായി സംസാരിച്ചു. അന്ത്യോക്യാ പാത്രിയർക്കീസും, കോപ്റ്റിക് പാത്രിയർക്കീസും pope Shenouda III -നു തമ്മിലുള്ള ഉറ്റബന്ധത്തിന്റെ പശ്ചാത്തലത്തിലാണ് ഈ സംഭാഷണം നടന്നത്.

24-നു തിങ്കളാഴ്ച കാലത്ത് ഞങ്ങൾ അർമ്മീനിയൻ കാതോലിക്കോസിനെ അദ്ദേഹത്തിന്റെ അരമനയിൽ സന്ദർശിച്ച് വിടവാങ്ങൽ നടത്തി. അദ്ദേഹം ഞങ്ങൾക്കെല്ലാവർക്കും പാരിതോഷികം നൽകിയതു കൂടാതെ പത്താം ശതകത്തിൽ അർമ്മീനിയൻ ഭാഷയിൽ എഴുതിയ വി. വേദപുസ്തകത്തിന്റെ കയ്യെഴുത്തു പ്രതിയുടെ കോപ്പി നമ്മുടെ സഭയ്ക്കായി നൽകുകയും ചെയ്തു.

അവിടെ നിന്ന് ഒന്നരമണിക്കൂർ യാത്ര ചെയ്ത് പുരാതനമായ ഒരു സന്യാസാശ്രമം കാണാൻ ഞങ്ങൾ പോയി. (Monstery of the Holy Lance). പർവ്വതങ്ങളാൽ ചുറ്റപ്പെട്ട വിജനമായ ഒരു സ്ഥലത്താണ് ഈ ദയറാ. വി. Gregory the Illuminator ഇവിടെ താമസിച്ചിരുന്നു എന്ന് അവർ പറഞ്ഞു. കർത്താവിന്റെ വിലാവു കുത്തിത്തുളച്ച കുന്തം വി. തദ്ദായി കൊണ്ടുവന്നത് ഈ ദയറായിൽ സൂക്ഷിച്ചിരുന്നുവെന്നാണ് വിശ്വാസം. അതിന്റെ അടയാളം വാതിൽ കൊത്തിവച്ചിട്ടുണ്ട്. ഭീമാകാരമായ ഒരു പാറ കൊത്തിക്കുഴിച്ചുണ്ടാക്കിയ ഈ ദയറാ, രണ്ടുനിലകളിലായി കാണപ്പെടുന്നു. അതിനുള്ളിൽ ഏതാനും ശവകുടീരങ്ങളും ഒരിക്കലും വറ്റാത്ത ഒരു ഉറവയുമുണ്ട്. വളരെ നേർമ്മയുള്ളതും രുചികരവുമായ അർമ്മീനിയൻ ബ്രഡ് ഉണ്ടാക്കുന്ന ഒരു ബേക്കറിയും അവിടെയുണ്ട്. രണ്ട് വൈദികരും ഏതാനും ശെമ്മാശ്ശന്മാരും ഇപ്പോൾ അന്തേവാസികളായുണ്ട്. അവിടെനിന്നും തിരിച്ചു വരുന്ന മാർഗ്ഗമദ്ധ്യേ ഏറെ പഴക്കമുള്ള അർമീനിയായിലെ ഏക Pagau Temple (പുറജാതി ദേവാലയം) കണ്ടു. അത് ഒരു കാഴ്ച വസ്തുവായി നിലനിർത്തിയിരിക്കുന്നു.

തിങ്കളാഴ്ച വൈകുന്നേരം അർമ്മീനിയയിലെ ഇന്ത്യൻ അംബാസിഡറുടെ വസതിയിൽ ഞങ്ങൾക്ക് തെക്കെ ഇന്ത്യൻ വിഭവങ്ങളടങ്ങുന്ന അത്താഴവിരുന്നുണ്ടായിരുന്നു.

ചൊവ്വാഴ്ച വെളുപ്പിന് Yerevan Airport -ൽ ഞങ്ങളെ യാത്രയാക്കാൻ അർമ്മീനിയൻ കാതോലിക്കോസും, മേല്പട്ടക്കാരും വൈദികരുമടങ്ങുന്ന വലിയ ഒരു സംഘമെത്തിയിരുന്നു. Zurich-ലെത്തി ആറു മണിക്കൂറോളം Swiss Air-ന്റെ V.I.P. Lounge-ൽ വിശ്രമിച്ചു. അവിടെ നിന്നും ഉച്ചയ്ക്ക് പുറപ്പെട്ട് അർദ്ധരാത്രിക്കുശേഷം ബോംബെയിലെത്തി. Airport Retiring Room-ൽ വിശ്രമിച്ചിട്ട് ബുധനാഴ്ച രാവിലെ കൊച്ചിയിലേക്കും അവിടെ നിന്നു കാർ മാർഗ്ഗം ദേവലോകത്തേക്കും പോയി. ഉച്ചയോടുകൂടെ അരമനയിലെത്തി.

88-ാം വയസ്സിലെത്തിയിരിക്കുന്ന പ. ബാവാതിരുമേനി പ്രായാധിക്യം വകവയ്ക്കാതെ ഈ യാത്രയ്ക്കൊരുങ്ങിയത് ഒരു "സാഹസ"മെന്ന് അദ്ദേഹം വിശേഷിപ്പിച്ചെങ്കിലും നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം സുപ്രധാനമായ ഒരു സംഭവമായിരുന്നു. ലോക ക്രൈസ്തവ നേതാക്കളുടെ നിരയിൽ നമ്മുടെ സഭയ്ക്കും അതിന്റെ പരമാദ്ധ്യക്ഷനും ലഭിച്ച അംഗീകാരവും സ്ഥാനവും ശ്രദ്ധേയമായി. നമ്മുടെ സഭ മറ്റേതെങ്കിലും സഭയുടെ പുത്രീസഭയാണെന്നു നടിക്കുന്നവർക്ക് ശക്തമായ ഒരു സന്ദേശമായിരുന്നു ഈ സന്ദർശനം. അന്ത്യോക്യൻ മേല്പട്ടക്കാരും അടങ്ങുന്ന സദസ്സിൽ His Holiness Baselios Marthoma Mathews II, Catholicos of the East & Catholicos of the Apostolic Throne of St. Thomas And Malankara Metropolitan എന്നാണ് വിശേഷിപ്പിക്കപ്പെട്ടത്. മറ്റുസഭാനേതാക്കന്മാരോടൊപ്പം ഘോഷയാത്രകളിൽ കുറെ ദൂരം നടക്കുന്നതിനും, പടവുകൾ കയറി പുരാതന സ്ഥാപനങ്ങൾ കാണുന്നതിനും അദ്ദേഹത്തിനു യാതൊരു ബുദ്ധിമുട്ടും ഉണ്ടായില്ലെന്നു മാത്രമല്ല; നല്ല ഉത്സാഹവുമായിരുന്നു.

ഓറിയന്റൽ സഭകൾ കൂടുതൽ അടുത്തു പ്രവർത്തിക്കണമെന്നും, സഭാദ്ധ്യക്ഷന്മാരുടെ സമ്മേളനം പുനഃജീവിപ്പിക്കണമെന്നുമുള്ള നമ്മുടെ ബാവാ തിരുമനസ്സിലെ നിർദ്ദേശത്തോട്, അർമ്മീനിയൻ കാതോലിക്കോസ് യോജിക്കുകയുണ്ടായി. താമസിയാതെ മലങ്കരസഭ സന്ദർശിക്കുന്നതിനുള്ള ക്ഷണം അർമ്മീനിയൻ കാതോലിക്കോസും റഷ്യൻ പാത്രിയർക്കീസും സ്വീകരിച്ചിട്ടുണ്ട്. അർമ്മീനിയൻ സഭയും മലങ്കരസഭയും പരസ്പരം വൈദിക വിദ്യാർത്ഥികളെ ഹ്രസ്വകാലാടിസ്ഥാനത്തിൽ കൈമാറുന്ന പദ്ധതി (Student Exchange Programme)യെപ്പറ്റി റവ. ഡോ. കെ.എം. ജോർജ്ജ് അഭിപ്രായപ്പെട്ടത് കാതോലിക്കോസ് സന്തോഷം സ്വീകരിച്ചു.

ഹ്രസ്വമെങ്കിലും ഈ സന്ദർശനം മലങ്കരസഭയും അർമ്മീനിയൻ സഭയുമായുള്ള ബന്ധം കൂടുതൽ ദൃഢമാക്കുന്നതിനുപകരിച്ചു എന്നത് നിസ്തർക്കമാണ്. മലങ്കരസഭയെപ്പറ്റി ലോകസഭകളുടെ സമക്ഷത്ത് ഒരു മതിപ്പുണ്ടാക്കുന്നതിന് ഈ സന്ദർശനം ഒരു നിമിത്തമായി.

ഹ്രസ്വമെങ്കിലും ഈ സന്ദർശനം മലങ്കരസഭയും അർമ്മീനിയൻ സഭയുമായുള്ള ബന്ധം കൂടുതൽ ദൃഢമാക്കുന്നതിനുപകരിച്ചു എന്നത് നിസ്തർക്കമാണ്. മലങ്കരസഭയെപ്പറ്റി ലോകസഭകളുടെ സമക്ഷത്ത് ഒരു മതിപ്പുണ്ടാക്കുന്നതിന് ഈ സന്ദർശനം ഒരു നിമിത്തമായി. പ. കാതോലിക്കാബാവാ തിരുമനസ്സിലെ നേതൃത്വവും ആകർഷണീയമായ വ്യക്തിത്വവും ഇക്കാര്യങ്ങളിൽ വഹിച്ച പങ്ക് നിസ്സാരമല്ല. ഓർത്തഡോക്സ് സഭാ കുടുംബത്തിലെ സഭകളുമായി കൂടുതൽ അടുത്തു പ്രവർത്തിക്കേണ്ടതിന്റെ അനിവാര്യത വെളിവാക്കുന്നതുമായിരുന്നു ഈ സന്ദർശനം. സന്ദർശന-പ്രതി സന്ദർശനങ്ങളും, ചർച്ചകളും മറ്റും ഇക്കാര്യത്തിൽ ഏറെ സഹായകരമായിരിക്കും. ●

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308

## ചോദ്യം

### 1 കൊരിന്ത്യർ 7,8

1. 7-ാം അദ്ധ്യായത്തിന്റെ ആരംഭത്തിൽ ബ്രഹ്മചര്യത്തെയും വിവാഹത്തെയും പ്രോത്സാഹിപ്പിക്കുന്ന വാക്യം എഴുതുക.
2. വിവാഹിതർക്കുള്ള വി. പൗലോസിന്റെ മൂന്ന് ഉപദേശങ്ങൾ ഏതൊക്കെയാണ്?
3. വിവാഹമോചനം നടത്തുവാൻ പൗലോസ് അനുവദിക്കുന്നുണ്ടോ? തെളിവ് വാക്യം എഴുതുക?
4. ശിശുക്കൾ വിശ്വാസം ഏറ്റു പറയുവാൻ പ്രായമാകുന്നതുവരെ സ്നാനം ഏല്ക്കരുത് എന്നു പഠിപ്പിക്കുന്നവർക്ക് മറുപടിയായിട്ടുള്ള വാക്യം എഴുതുക?
5. പരിച്ഛേദനയും അഗ്രചർമ്മവുമല്ല കാര്യം. പിന്നെ എന്താണ് കാര്യം?
6. വിലയ്ക്ക് വാങ്ങിയിരിക്കുന്ന വിശ്വാസികളായ നമ്മൾ എങ്ങനെയാണ് ജീവിക്കേണ്ടത്?
7. പുനർവിവാഹത്തെക്കുറിച്ച് വി. പൗലോസിന്റെ ഉപദേശം എന്ത്?
8. അറിവും സ്നേഹവും തമ്മിൽ ഒരു താരതമ്യം പറയുക?
9. യേശുക്രിസ്തു എന്ന ഏക കർത്താവും നമുക്ക് ഉണ്ട് എന്നു പറഞ്ഞാൽ എന്തെന്ന് വ്യക്തമാക്കുക?
10. ദേവന്മാർക്ക് അർപ്പിച്ച മൃഗമാംസം ചന്തയിൽ വാങ്ങാൻ കിട്ടിയാൽ ഭക്ഷിക്കാമോ എന്ന ചോദ്യത്തിന് വി.പൗലോസിന്റെ മറുപടി എന്ത്?

## ഉത്തരം

### 1 കോരിന്ത്യർ 5-6

1. സഭയിൽ നിന്നു മുടക്കണം. (നീക്കണം) (5:2)
2. യേശുക്രിസ്തു: പഴയ പുളിമാവു കൊണ്ടല്ല, തിന്മയും ദുഷ്ടതയും ആയ പുളിമാവു കൊണ്ടുമല്ല, സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മ കൊണ്ട് ഉത്സവം ആചരിക്കണം (5:8)
3. ക്രിസ്ത്യാനിയായ ഒരുവൻ ദുർന്നടപ്പുകാരൻ ആയാൽ അവനോട് സംസർഗ്ഗം പാടില്ല. (5:11)
4. അങ്ങനെയുള്ളവനോടു കൂടെ ഭക്ഷണം കഴിക്കപോലും അരുത് എന്ന് ശ്ലീഹാ കല്പിക്കുന്നു. (5:11)
5. വിശ്വാസികൾ വ്യവഹാരത്തിനു പോകുന്നതു ന്യായമല്ല. (6:1)
6. വിശുദ്ധന്മാർ (ക്രിസ്ത്യാനികൾ) (6:2,3)
7. അവർ ദൈവരാജ്യം അവകാശമാക്കുകയില്ല. (6:9)
8. ക്രിസ്തുവിന്റെ അവയവങ്ങൾ ആകുന്നു. (6:15)
9. ദൈവത്തിന്റെ ദാനമായി നിങ്ങളിൽ ഇരിക്കുന്ന പരിശുദ്ധാത്മാവിന്റെ മന്ദിരമാകുന്നു നിങ്ങളുടെ ശരീരം എന്നും നിങ്ങളെ വിലയ്ക്കു വാങ്ങിയിരിക്കുകയാൽ നിങ്ങൾ താന്താങ്ങൾക്കുള്ളവരല്ല എന്നും അറിയുന്നതിനാൽ (6:19)

**സെപ്തംബർ ലക്കം മാസികയിലെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ മേൽവിലാസം താഴെ ചേർക്കുന്നു**

1. ജോഷി ബി. ജോൺ, മണപ്പള്ളി, 2. ഡയസി മാത്യു, കാലാകൂടിയിൽ നിരണം, 3. കെ.സി. എലിസബേത്ത് തമ്പി, കുത്തൂർ, പനംപിള്ളി നഗർ, കൊച്ചി-36, 4. ഏലിയമാമ്മ രാജൻ, രാമൻ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, ബാംഗ്ലൂർ-80, 5. Mrs. S. ജോർജ്ജ്, എസ്. എൻ. ബാനർജി റോഡ്, കോൽക്കത്ത-14, 6. സാറാമ്മ തമ്പി, വാലയിൽ, കോയമ്പത്തൂർ-641021, 7. ഡി. മാത്യൂസ്, പ്ലോട്ട് നം. 114, ചെന്നൈ-41, 8. എം. ജെ. ഈപ്പൻ, ഓർത്തഡോക്സ് കത്തീഡ്രൽ, ചെന്നൈ-8, 9. കുമാരി റാണി കുരുവിള, ID-127, എൻ.ഐ.റ്റി. ഫരിദാബാദ്., 10. ഏലിയാമ്മ സക്കറിയ, Happy Home Apts, കോൽക്കത്ത-42, 11. ഷാജി മാമൻ മാത്യു, നെയ്യശേരിൽ, കുട്ടംപേരൂർ, മാന്നാർ, 12. ആലീസ് അബ്രഹാം, അന്താരിയേത്ത്, കോയമ്പത്തൂർ-11, 13. മേരി ജോണിക്കുട്ടി, B-120, Kribho Township സൂററ്റ്-15, 14. മേരിക്കുട്ടി അലക്സാണ്ടർ, മടത്തിൽ, കടപ്ര-മാന്നാർ

# ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053– രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

സഭയ്ക്ക് അത് ഉൾപ്പെടുന്ന സമൂഹത്തോട് വലിയ ഉത്തരവാദിത്വം ഉണ്ട്. പ്രത്യേകിച്ച് അതിലെ ക്ഷീണ ദരിദ്രവിഭാഗങ്ങളോട്. ഈ ഭൂമിയിൽ ദൈവഹിതം നടപ്പാക്കി, ദൈവരാജ്യം കെട്ടിപ്പടുക്കാൻ ശ്രമിക്കാനുള്ള ദൗത്യംക്രിസ്തീയ വിശ്വാസികളായ നമുക്കുണ്ട്. ഒരു നീതി സമൂഹം കെട്ടിപ്പടുക്കുന്നതിനുള്ള ശ്രമത്തിൽ പങ്കുചേർന്നും ആവശ്യക്കാരെ സഹായിച്ചുമാണ് ഈ ദൗത്യം നാം നിറവേറ്റേണ്ടത്.

ഇടവക-ഭദ്രാസന തലങ്ങളിലും സഭയിൽ പൊതുവായും ഇതുവരെ നടന്നു വന്നിരുന്ന ജീവകാരുണ്യപ്രവർത്തനങ്ങൾ കുറെകൂടെ കാര്യക്ഷമമായും നീതിപരമായും കൂടുതൽ ജനപങ്കാളിത്തത്തോടും നടത്തുന്നതിനെപ്പറ്റി, സഭയിലെ സ്ഥാനികളും നേതാക്കളും, ഈ രംഗത്ത് അനുഭവസമ്പത്തുള്ള വിദഗ്ധരായ ഉദ്യോഗസ്ഥരുമായി, കുറെ നാളുകളായി ചർച്ചകൾ

ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പ്രസിഡൻഡ്) പ്രൊഫ. റൈറ്റസ് വർക്കി (സെക്രട്ടറി) ശ്രീ. എ.കെ. തോമസ് (ട്രഷറർ) എന്നിവർ ഉൾപ്പെടെ 21 പേരുള്ള ഒരു കമ്മറ്റിയെ ഇതിന്റെ

വരെ ശക്തീകരിക്കുക, കുടുംബനാഥന്റെ ആകസ്മിക രോഗമോ മരണമോ മൂലം തളരുന്ന കുടുംബങ്ങളെ പുനരുദ്ധരിക്കുക, സാമ്പത്തിക പരാധീനതമൂലം മക്കളെ വിവാഹിതരാക്കാൻ പ്രയാസപ്പെടുന്നവരെ



# ജീവകാരുണ്യ പ്രവർത്തനം ജനപങ്കാളിത്തത്തോടെ

*പ്രൊഫ. റൈറ്റസ് വർക്കി (സെക്രട്ടറി-ആർദ്ര)*

നടത്തി വരികയായിരുന്നു. പ. കാതോലിക്കാബാവ പ്രത്യേക താത്പര്യമെടുത്ത് വിളിച്ചു കൂട്ടിയിരുന്ന ഈ യോഗങ്ങളിൽ രൂപപ്പെട്ടു വന്ന തീരുമാനങ്ങളുടെ വെളിച്ചത്തിൽ "ആർദ്ര" (ARDRA) എന്ന പേരിൽ ഒരു ചാരിറ്റബിൾ സൊസൈറ്റി പരി. കാതോലിക്കാബാവാ രക്ഷാധികാരിയായി രജിസ്റ്റർ (No. K451/2001) ചെയ്യുകയുണ്ടായി. കണ്ടനാടു ഭദ്രാസനാധിപൻ

പ്രവർത്തനങ്ങൾക്കായി പ. കാതോലിക്കാബാവ ചുമതലപ്പെടുത്തിയിട്ടുണ്ട്.

**ലക്ഷ്യങ്ങൾ**

മനുഷ്യന്റെ അടിസ്ഥാന ഭൗതിക സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിന്റെ ഭാഗമായി, ഭവന നിർമ്മാണം ഉൾപ്പെടെയുള്ള കാര്യങ്ങൾക്ക് സഹായമെത്തിക്കുക, സ്ത്രീകൾ, പിന്നോക്ക വിഭാഗങ്ങൾ എന്നി

സഹായിക്കുക. പാവപ്പെട്ട രോഗികൾക്ക് ചികിത്സാ സഹായം എത്തിക്കുക. ജീവൻരക്ഷാ ഔഷധങ്ങൾ ശേഖരിച്ച് ആവശ്യക്കാർക്ക് എത്തിക്കുക, സ്വയം തൊഴിൽ കണ്ടെത്താൻ സാമ്പത്തിക-സാങ്കേതിക സഹായം നൽകുക. മദ്യമയക്കുമരുന്നുകളുടെ നീരാളി പിടുത്തത്താൽ വലയുന്നവരെ വിമുക്തരാക്കുക; പ്രകൃതിക്ഷോഭത്താൽ ക്ലേശിക്കുന്നവർക്ക്

അടിയന്തിര സഹായം എത്തിക്കുക, അംഗഭംഗം സംഭവിച്ചവർക്ക് പുനർനിവാസത്തിനുതകുന്ന കൃത്രിമാവയവങ്ങൾ, വീൽചെയർ, മറ്റുപകരണങ്ങൾ എന്നിവ നൽകി സഹായിക്കുക, ഇങ്ങനെയുള്ള അനേക സഹായങ്ങൾ ഈ സൊസൈറ്റിയിലൂടെ ജനങ്ങളിലെത്തിക്കാൻ സാധിക്കും.

### അംഗത്വം

ആദ്യവർഷങ്ങളിൽ ഈ സൊസൈറ്റിയുടെ തനതു ഫണ്ടുപയോഗിച്ച് പ്രവർത്തിക്കണം. ഇതിന്റെ പ്രധാന ധനാഗമമാർഗ്ഗം മെമ്പർഷിപ്പ് സമാഹരണമാണ്. ആയിരത്തി അൻപതുരൂപ (Rs. 1050/-) മെമ്പർഷിപ്പ് + അഡ്മിഷൻ ഫീസായി നൽകി, മലങ്കര ഓർത്തഡോക്സ് സഭയിലെ 18 വയസ്സു തികഞ്ഞ എല്ലാ സ്ത്രീ പുരുഷന്മാർക്കും ഇതിൽ അംഗങ്ങളായി ചേരാം. സാമ്പത്തിക പരാധീനത ഇല്ലാത്തവരെല്ലാം ഇതിൽ അംഗങ്ങളാകണം. കേരള-ബാഹ്യകേരള-വിദേശ ഇടവകകളിൽ നിന്നായി ആർദ്രയുടെ ആദ്യ യോഗങ്ങളിൽ സംബന്ധിച്ചിരുന്ന പ്രതിനിധികളെല്ലാം വളരെ ആവേശപൂർവ്വം ഇതിനെ സ്വാഗതം ചെയ്യുകയും അംഗത്വ സമാഹരണത്തിന് എല്ലാ സഹായ സഹകരണങ്ങളും വാഗ്ദാനം ചെയ്യുകയും ഉണ്ടായി.

### ഇടവക തലത്തിൽ

നമ്മുടെ ഓരോ പള്ളിയിലും ഈ സൊസൈറ്റി അംഗങ്ങളെ ചേർത്ത് ഓരോ ആർദ്ര യൂണിറ്റുകൾ സ്ഥാപിക്കപ്പെടണം. ഈ യൂണിറ്റ് അതത് പള്ളികൾക്ക് പുറത്തുള്ള സമൂഹത്തെക്കുറിച്ച് പഠിച്ച്, അവിടുത്തെ ആവശ്യങ്ങൾ മനസ്സിലാക്കി പ്രോജക്റ്റുകൾ ഏറ്റെടുത്ത് നടപ്പാക്കണം. ഈ പദ്ധതികൾ പൂർത്തീകരിക്കുന്നതിനാവശ്യമായ ഫണ്ട് ആർദ്രയുടെ കേന്ദ്ര ഓഫീസിൽ നിന്ന് ആവശ്യാനുസരണം ഇടവകകളിൽ എത്തും.

ഇടവകകളിൽ യൂണിറ്റു സംഘടിപ്പിക്കുന്നതിനും അവിടുത്തെ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുന്നതിനുമായി പള്ളികളിൽ നിന്നും രണ്ടു പ്രതിനിധികളെ വീതം തിരഞ്ഞെടുത്ത് അവരുടെ പേരും ആഡ്രസ്സും, സെക്രട്ടറി, ആർദ്ര, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം, കേരള, എന്ന വിലാസത്തിൽ അയച്ചു തരാൻ പ. കാതോലിക്കാ ബാവ, കല്പനയിലൂടെ വികാരിമാരെ അറിയിച്ചിട്ടുണ്ട്.

ഈ ഇടവക പ്രതിനിധികൾക്കായി ആർദ്ര ഭദ്രാസനങ്ങളിൽ ഓരോ പരിശീലന ക്ലാസ്സ് സംഘടിപ്പിക്കുന്നുണ്ട്. പരിശീലന ശേഷം ഇവർ തിരികെ പള്ളിയിലെത്തുമ്പോൾ, വികാരിയോട് ചേർന്ന് മെമ്പർഷിപ്പ് സമാഹരണം നടത്തുന്നതിനാവശ്യമായ ആപ്ലിക്കേഷൻ ഫോറം, രസീത് ബുക്ക്, ബ്രോഷർ എന്നിവ അവർവഴി പള്ളികളിൽ എത്തും. എല്ലാ പള്ളികളിലും കഴിവുള്ളിടത്തോളം ആളുകളെ അംഗങ്ങളായി ചേർക്കണം.

### ഉപസംഹാരം

നമ്മുടെ സഭയുടെ അടിസ്ഥാന സൗകര്യങ്ങളും ആൾബലവും ഉപയോഗിച്ച് ഈ രംഗത്ത് മുന്നേറാൻ നമുക്ക് കഴിയും. ഇതിന്റെ പ്രവർത്തനം നടത്തേണ്ടത് ഇടവകയിലെ യൂണിറ്റുകളാണ്. പ്രവർത്തന മേഖല ഇടവകയ്ക്കു ചുറ്റുമാണ്. ഓരോ ഇടവകയിലും സാമൂഹ്യഅവബോധമുള്ള, ക്ഷീണ ദരിദ്രവിഭാഗങ്ങളോട് പ്രതിബദ്ധതയുള്ള ഒരു പുത്തൻ തലമുറയെ രൂപപ്പെടുത്തിയെടുക്കണം. പല സഭകളും മതവിഭാഗങ്ങളും മറ്റും ഈ രംഗത്ത് ഇപ്പഴേ കാര്യക്ഷമമായി പ്രവർത്തിക്കുന്നുണ്ട്. അവരോടൊപ്പം മലങ്കര സഭയ്ക്കും ഈ രംഗത്ത് കടമകൾ നിറവേറ്റാം. സൽപ്രവൃത്തികളിലൂടെ ദൈവസ്നേഹം മാനവരാശിക്ക് നൽകാം. കാണാതായ ആടുകളെ കണ്ടെത്താം. ●

**അഞ്ചാം ഓർമ്മ**

**8-11-2001**



പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ

YOUTH CORNER

# BIOTECHNOLOGY AND OUR ACHIEVEMENTS

**LIJU T. MATHEW**
**Vadasserikara**



We can say that Today's world is a world of computers and Biotechnology. Both the fields have a great impact on human life computers make us faster in the strides of this competitive world, and biotechnology provides as with almost the best of the life, to be healthy and make a healthy future. But as the fact that every coin has two faces, Biotechnology also has some advantages as well some dis advantages, that is the reason why our religious leaders and communities are strictly against some practices of biotechnology like cloning. But only because of some disadvantages we can't say good-bye to the "Magic-Branch" of science.

Biotechnology is the scientific manipulation of living organisms for human welfare. The history of biotechnology can be traced back to pre-historic times when microbes were used for fermentation. Quite recently biotechnology is being used for various purposes such as diagnosis, prevention and cure of disease, production of drugs food-stuff, devices for environmental protection and energy conservation etc.

The best known form of biotechnology is genetic engineering. Genetic engineering includes-Re-combinant DNA Technology, Cloning, genetherapy and so on. The change or say entrance in the new world was breath takingly sudden. It was in 1972 with the demonstration that the DNA (genes) of two viruses could be re-combined. Very soon the recombination between genes of two different bacteria was achieved. Genes could be transferred from and to any organism ranging from bacterium to man. In a sense scientists found that they have the means to identify a desirable gene, isolate it, copy it and insert the copy into other organism. The laboratory synthesis of DNA and the possibility of direct transfer of gene from one organism to another, raised the hope of curing heritable diseases by gene theraphy. It also makes possible to replace the defective gene by normal genes.

'Cloning', the term which we all are familiar with, is also a gift or curse of biotechnology. Cloning in higher animals was considered as a scientific impossibility. But Ian Wilmut, by the creation of Dolly out of the Somatic (body) cells of sheep, made it possible. When the cloning of Dolly was announced in Feb 1997, scientists predicted that the techniques for human cloning could be perfected within a decade. But the opposition from the general public and law-makers sucked out every body's interest in research in this area.

. With the development of more sophisticated techniques, development of organs from issues would be possible. Since these tissues will be cloned from patient's own cells, there will be a very little problem of immune rejection.

Biotechnology is not restricted to human body and its betterment. Its applications are wide spread in the fields of agriculture, medicine, industrial microbiology etc. A few of them are mentioned below.

* Genetic engineering leading to transformation to give transgenic plants carrying desirable traits like disease resistance, high yeilding, fast maturity etc.

* Transgenic animals are produced among pigs, poultry, cattle etc. It's expected that some of these animals may be used as bio-reactors to produce drugs through their milk, blood, flesh or even urine. This is described as molecular. farming.

* Genitically imporved microbes can be used as pesticides, biofertilizes, biosensors etc. without harming the environment.

* DNA finger printing is used in forensic medicines for identification of criminals through the study of DNA from the samples of blood, semen, tear, saliva etc.

Biotechnological advances may contribute to the emergence of high yeilding, disease resistant crop plants, genitically engineered microbes for keeping environment safe and clean. At the same time there are some teething troubles such as a chance of misuse of cloning, trials and experiments carried on to make youth stable in one's life. It's a challege to the nature's rule of death and man may have to pay a great price for all his mischiefs. So every technology is good to its limit. This is a world of competition Nobody is asking you not to compete. competition is required but don't try to compete with your God.

# അരുളിച്ചെയ്ത വചനവും അവതരിച്ച വചനവും

*സിറിൽ റമ്പാൻ*

ദൈവവചനം സകലതിനും മേലായി കേൾക്കപ്പെടുന്ന, ശ്രദ്ധിക്കപ്പെടുന്നു, ബഹുമാനിക്കപ്പെടുന്നു. പരിശുദ്ധാത്മ നിശ്വസിതമായ ദൈവവചനമാകുന്ന വേദപുസ്തകത്തെ, വിശുദ്ധാത്മാവു നയിക്കുന്ന സഭയേക്കാളും അതേ വിശുദ്ധാത്മ നിശ്വസിതമായി, പരിശുദ്ധ പിതാക്കൾ സ്ഥാപിച്ചു തന്ന, അപ്പോസ്തോലിക സഭകളുടെ ദൈവികാരാധനകളേക്കാളും നവീകരണക്കാർ ശ്രേഷ്ഠമായി കരുതുന്നു. വചനം എന്നതിന്റെ യഥാർത്ഥ അർത്ഥങ്ങൾ മനസ്സിലാക്കുമ്പോൾ ആ ധാരണ തിരുത്തേണ്ടതായും വരും.

**വചനം രണ്ടുണ്ട്:-** അരുളിച്ചെയ്ത വചനവും അവതരിച്ച വചനവും. അരുളിച്ചെയ്ത വചനം വിശുദ്ധ വേദം; അവതരിച്ച വചനം ക്രിസ്തു.

നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്ക്. ഇതു വേദവചനമാണ്. യോഹ.1:14 ലെ വചനം, ജഡമായ ക്രിസ്തുവാണ് വെളി.19:13 അവന് (ക്രിസ്തുവിന്) ദൈവ വചനമെന്നു പേർ.

വേദത്തിലെ ദൈവവചനത്തിന് ഒരു കൂട്ടർ പ്രാധാന്യം കല്പിക്കുമ്പോൾ വേറൊരു കൂട്ടർ ആ വചനത്തെ , ജഡമായിത്തീർന്ന വചനത്തി(ക്രിസ്തുവി)ലേക്കു പ്രവേശിക്കുവാനുള്ള വാതിലായി മാത്രം കരുതുന്നു. രണ്ടും കാട്ടിത്തരുന്നതും ഒരേ ക്രിസ്തുവിനേത്തന്നെ. എങ്കിലും ഇവ തമ്മിൽ നമുക്കൊന്നു താരതമ്യപ്പെടുത്തി നോക്കാം.

1) അവതരിച്ചവചനം 33 വർഷം നമ്മോടുകൂടെ ഉണ്ടായിരുന്നു. മുപ്പത്തിമൂന്നാം വർഷാന്ത്യത്തിൽ സെഹിയോൻ മാളികയിൽ വച്ച് അവനെ ശരീര രക്തങ്ങളാക്കി നമുക്കു തന്നിട്ടുപോയി.

അരുളിചെയ്ത വചനം മൂന്നിൽ പരം വർഷങ്ങൾ മാത്രം നമ്മൾകേട്ടു. അത് അനേക വർഷങ്ങൾ കഴിഞ്ഞ്, എഴുതപ്പെട്ട പുസ്തകമായി നമുക്കു ലഭിക്കുകയും ചെയ്തു. ആദ്യം ലഭിച്ചത് വചനം ജഡമായ ക്രിസ്തുവിനെ; രണ്ടാമതു ലഭിച്ചത് ആ ക്രിസ്തു അരുളിച്ചെയ്ത വചനത്തെ.

2) അവതരിച്ച വചനത്തെ, പരിശുദ്ധാത്മാവു ലഭിച്ച ആദിമസഭ (അപ്പോ.2:46) അപ്പം നുറുക്കൽ ശുശ്രൂഷയിൽക്കൂടി അവനെ കൈക്കൊണ്ടു. എ.ഡി. 33 ൽ തന്നെ.

അരുളിചെയ്ത വചനത്തെ-പല എഴുത്തുകാരിൽ കൂടി ലഭിച്ചതിനെ എ.ഡി. 150-ൽ മാത്രം പരി. പിതാക്കന്മാർ കൂടി ആലോചിച്ച് ദൈവവചന (വേദ)മെന്നംഗീകരിച്ചു തന്നു.

3) അവതരിച്ച വചനം കർത്താവുതന്നെ നമ്മേ ഭരമേല്പിച്ചു. അരുളിച്ചെയ്ത വചനം കർത്തൃശിഷ്യരും ശിഷ്യരുടെ ശിഷ്യന്മാരും (മർക്കോസ് + ലൂക്കോസ്) എഴുതിത്തന്നു.

4) അരുളിച്ചെയ്ത വചനം കേട്ടവർ ഓർമ്മയിൽ നിന്നും 30-ൽ പരം വർഷം കഴിഞ്ഞ് എഴുതിത്തന്നു. അവതരിച്ച വചനമോ-അവർ കണ്ടും കേട്ടും രുചിച്ചും അറിഞ്ഞതിനെ 55 ദിവസത്തിനകമായി പരിശുദ്ധാത്മ നിറവു ലഭിച്ച ഉടനെ സ്ഥാപിച്ചു തന്നു. പരിശുദ്ധാത്മാവിന്റെ ആദ്യ പ്രവൃത്തി-അപ്പം നുറുക്കൽ, 30 വർഷങ്ങൾ കഴിഞ്ഞുള്ള രണ്ടാം പ്രവൃത്തി, വചന ദാനം (വേദദാനം).

5) അവതരിച്ച (അപ്പം നുറുക്കൽ) വചനത്തെ ഉയിർത്തെഴുന്നേറ്റ കർത്താവിനെ സ്തുതിക്കാനും സ്മരിക്കാനുമുള്ള ആരാധനാ വിഷയമാക്കി-ആദിനത്തെ ക്രിസ്തീയ ശാബദുമാക്കി.

അരുളിച്ചെയ്ത വചനത്തെ-ആ ആരാധനയുടെ പ്രാരംഭ ഒരുക്കമാക്കി. വേദവായന (ആദികാലത്തു പഴയനിയമവും പിൽക്കാലത്ത് പുതിയ നിയമ ഭാഗങ്ങളും വായിച്ചു) കഴിഞ്ഞു മാത്രമേ ബലിപീഠപദവിയിൽ കയറി-അവതരിച്ച വചന ശുശ്രൂഷ നടത്തിയിരുന്നുള്ളു; ഇന്നു നടത്തുന്നുമുള്ളു.

അതായത് അവതരിച്ച വചനത്തിന്റെ ആമുഖം മാത്രമാണ് അരുളിച്ചെയ്ത വചനം.

6) മനുഷ്യാവതാരത്തിന്റെ ഉദ്ദേശ്യം മരണത്തിലേക്കു നയിച്ച ഏദൻ നടുവൃക്ഷ ഫല ഭക്ഷണത്തിനു പകരം ലോകമധ്യത്തിൽ നാട്ടിയ ജീവവൃക്ഷ (സ്ലീബാമരത്തിന്റെ) ഫലമായ അമൃതഭോജ്യം (മരണമില്ലാത്ത-നിത്യജീവാഹാരം) ഭക്ഷണമായി നല്കി-നിത്യജീവനാകുന്ന തന്നെത്തന്നെ നമുക്കു നല്കി വിട പറയണമെന്നായിരുന്നു. അതു കാലാവസാനത്തോളം തുടരണമെന്നുമായിരുന്നു സെഹ്യോൻ മാളികയിലെ അന്ത്യ കല്പനയും.

***അരുളിച്ചെയ്ത വചനം, അച്ചടിയന്ത്രം കണ്ടുപിടിച്ച് അച്ചടിച്ചു കിട്ടിയ ശേഷം ഒരു നൂറ്റാണ്ടിനു 100 സഭ എന്നു കണക്കു വരത്തക്കവണ്ണം അഞ്ഞൂറിൽ പരം സഭാവിഭാഗങ്ങളാക്കി ഏക സഭയെ ഭിന്നിപ്പിച്ചു. വേദപുസ്തകത്തെ, സഭകളെ സൃഷ്ടിച്ചിറക്കുന്ന ഫാക്ടറിയാക്കി അധഃപതിപ്പിച്ചു.***

അവതാരാന്ത്യകല്പനയോ സകല ജാതികളേയും ശിഷ്യരാക്കി (ഈ ഭോജനയോഗ്യരായ സഭാമക്കളാക്കി സഭയിൽ ചേർക്കണമെന്നുമായിരുന്നു.

7) ഉച്ചകഴിഞ്ഞ് രണ്ടുമണിമുതൽ സന്ധ്യയ്ക്ക് ആറുമണിവരെ, യരുശലേമിൽ നിന്നും എമ്മാവൂസിലേക്കുള്ള ഏഴു മൈൽ ദൂരമത്രയും പഴയ നിയമത്തിൽ നിന്നുമുള്ള അരുളിച്ചെയ്ത വചനംവഴി-രണ്ടു ശിഷ്യരെ ഉപദേശിച്ചിട്ടും അവരുടെ ഉള്ളിൽ

## Ist Death Anniversary



## M.I. KURIAN

**Mattapallil House**
**Thekkemala P.O.,**
**Kozhencherry**

***By Sorrowing Family -***

**Annamma Kurian (Omana)**
**Bency and Family, Benny and family**
**Berly and family**

ഹൃദയം കത്തുകമാത്രമേ ചെയ്തിരുന്നുള്ളു. (ലൂക്കോ. 24:32) എന്നാൽ വീട്ടിൽ കയറി വാഴ്ത്തിക്കൊടുത്ത അപ്പം ഭക്ഷിച്ചപ്പോൾ മാത്രമേ അവരുടെ കണ്ണു തുറന്ന് അതിഥി ക്രിസ്തുവാണെന്നറിഞ്ഞുള്ള-അതായത് അരുളിച്ചെയ്തവചനം ഹൃദയകത്തലിനു മാത്രം; വാഴ്ത്തിയ അപ്പമോ ക്രിസ്തുവിനെ രുചിച്ചറിഞ്ഞു വിശ്വസിക്കുവാൻ ഇടവരുത്തി.

8) അവതരിച്ച വചനം (വി. കുർബ്ബാന 18 നൂറ്റാണ്ടു വരെ ക്രൈസ്തവ സഭയെ പിരിച്ചില്ലാതെ ഐക്യത്തിൽ നിലനിർത്തി.

അരുളിച്ചെയ്ത വചനം, അച്ചടിയന്ത്രം കണ്ടുപിടിച്ച് അച്ചടിച്ചു കിട്ടിയ ശേഷം ഒരു നൂറ്റാണ്ടിനു 100 സഭ എന്നു കണക്കു വരത്തക്കവണ്ണം അഞ്ഞൂറിൽ പരം സഭാവിഭാഗങ്ങളാക്കി ഏക സഭയെ ഭിന്നിപ്പിച്ചു. വേദപുസ്തകത്തെ, സഭകളെ സൃഷ്ടിച്ചിറക്കുന്ന ഫാക്ടറിയാക്കി അധഃപതിപ്പിച്ചു.

9) അരുളിച്ചെയ്ത വചനം ആശയം തരുന്നു. അവതരിച്ച വചനമോ അവനെത്തന്നെ നമുക്കു തരുന്നു.

10) അരുളിച്ചെയ്ത വചനം ഘോഷിക്കുന്ന മഹാവലിയ കൺവൻഷനുകളിൽ പോയി ഇരുന്നാൽ അച്ചടക്കവും അനുതാപവും അറിവും ലഭിക്കും. എന്നാൽ അവതരിച്ച വചനത്തെ ആരാധിക്കുന്ന ദേവാലയത്തിൽ കയറുന്ന പോലെ-ഭയവും ഭക്തിയുള്ള ആദരവും അനുഭവപ്പെടാറില്ല. വി. കുർബ്ബാനാനുഭവം പോലെ സംതൃപ്തി ലഭിക്കയുമില്ല.

11) അരുളിച്ചെയ്ത വചനം കാതുകളിൽകൂടി മനപ്പരിവർത്തനംവഴി ഹൃദയത്തെ ചലിപ്പിക്കുന്നു. അവതരിച്ച വചനമോ കാഴ്ച-കേൾവി-മരണം സ്പർശനം, രുചി എന്നീപഞ്ചേന്ദ്രിയങ്ങൾക്കും തൃപ്തി നല്കി ആത്മാവിന്റേയും തൃപ്തി പൂർണ്ണമാക്കുന്നു. ആകമാന മനുഷ്യനെ സംതൃപ്തിപ്പെടുത്തുന്നു.

12) അരുളിച്ചെയ്ത വചനം ആശയതലത്തിൽ മാത്രം പരിവർത്തനത്തിനു സഹായിക്കുമ്പോൾ അവതരിച്ച വചനം നാഡി ഞരമ്പുകളിൽ ആപാദചൂഡം ജീവ അപ്പത്തിന്റേയും ജീവരക്തത്തിന്റേയും ആത്മിക പോഷണം വ്യാപരിപ്പിക്കുന്നു. ആത്മിക ജീവനെ ആത്മീക പോഷണത്താൽ നിലനിർത്തുന്നു.

13) അരുളിച്ചെയ്ത വചനംവഴി സ്വർഗ്ഗീയ മണവാളനുമായുള്ള വിവാഹം ഉറപ്പിക്കലാണ് നടക്കുന്നത്. അവതരിച്ച വചനമാകുന്ന വി. കുർബാന കല്യാണത്തിൽ കൂടിയുള്ള മണവാളമണവാട്ടിബന്ധമാണ്. ആ ബന്ധം ആത്മ മനക്കായങ്ങളെ സന്തോഷ സംതൃപ്തിയിൽ ബന്ധിപ്പിക്കുന്നു.

ഉറപ്പില്ലാതെ കല്യാണമില്ല.

ക്രിസ്തുമണവാളനുമായി സ്വീകരണ ബന്ധമില്ലാതെ ജീവബന്ധവുമില്ല. ഉറപ്പിക്കൽ ഏതാനും നിമിഷങ്ങൾ കൊണ്ടു തീരും. വിവാഹബന്ധമോ ആജീവനാന്തം നിലനിൽക്കും. വചന ഉറപ്പിക്കലിനേക്കാൾ കല്ല്യാണബാന്ധവം എത്രയോ ശ്രേഷ്ഠം!

അവതരിച്ച വചനത്തിനും അരുളിച്ചെയ്ത വചനത്തിനും അതാതിന്റെ ശ്രേഷ്ഠത നല്കിക്കൊണ്ട് രണ്ടു പീഠങ്ങൾ മദ്ബഹായിലുണ്ട്. ബലിപീഠവും ഏവൻഗേലിപീഠവും. രണ്ടും രക്ഷാകരബലിക്കു പരസ്പര പൂരകങ്ങളായി വേണ്ടിയിരിക്കുന്നു. വചനപീഠവും ബലിപീഠവും ഇല്ലാതെ വി. കുർബാനാനുഷ്ഠാനവും ഇല്ല.

പരി. തോമ്മാശ്ലീഹാ വചന ശുശ്രൂഷയിൽ കൂടി സഭാ രൂപീകരണം കഴിഞ്ഞിട്ട് അതിന്റെ നിലനില്പിന് മൂന്നു കാര്യങ്ങൾ സ്ഥാപിച്ചു തന്നു. 7 1/2 ദേവാലയങ്ങൾ, -4 ആചാര്യത്വ കുടുംബം, വി. കുർബാനാരാധന. അന്നു പുതിയനിയമം എഴുതപ്പെടാതിരുന്നതിനാൽ പഴയ നിയമവചനവും പുതിയനിയമ ലഭ്യത ആയപ്പോൾ മാത്രം പുതിയ നിയമഭാഗങ്ങളും ആരാധനാ ഭാഗമാക്കി.

എ.ഡി. 52 ലാണ് തോമ്മാശ്ലീഹാ ഇൻഡ്യയിൽ വരുന്നത് എ.ഡി. 54 മുതൽ 100 വരെയുള്ള കാലഘട്ടത്തിലാണ് പുതിയനിയമഭാഗങ്ങൾ എഴുതപ്പെട്ടിട്ടുള്ളതും. റോമിലും കോരിന്തിലും എഫേസൂസിലും യരുശലേമിലും അലക്സാണ്ഡ്രിയാ തുടങ്ങിയ സ്ഥലങ്ങളിലും കിടന്ന വേദഭാഗങ്ങൾ എ.ഡി. 150-ൽ ശേഖരിച്ച് ചേർത്ത് സഭാ പിതാക്കൾ പരിശോധിച്ച് വി. വേദമായി അംഗീകരിച്ചതിനു ശേഷമേ വി: കുർബാനാരാധനയിൽ പൂർണ്ണമായും ഉൾപ്പെടുത്താൻ സാധ്യത വന്നിട്ടുള്ളു. ചുരുക്കിപ്പറഞ്ഞാൽ 9-ാം നൂറ്റാണ്ടുവരെ-വിശുദ്ധ യാക്കോബിന്റെ തക്സായിലും അല്പാല്പം കൂട്ടിച്ചേർക്കലുകളും സുദീർഘ പ്രാർത്ഥനകളുടെ വെട്ടിച്ചുരുക്കലുകളും നടന്നു. യാക്കോബിന്റെ തക്സായെ അനുകരിച്ച് സാരാംശത്തിൽ ഭേദം വരുത്താതെ നൂറോളം തക്സാകൾ ഉണ്ടായി-അവയിൽ ഒമ്പത് എണ്ണം മാത്രമേ മലയാളത്തിൽ പരിഭാഷപ്പെടുത്തി മലങ്കര തക്സായിൽ ചേർത്തിട്ടുള്ളു. 9-ാം നൂറ്റാണ്ടിനു ശേഷം വി. വേദവായനാഭാഗത്തിനാകട്ടെ, കുർബാന തക്സാകൾക്കാകട്ടെ ഒരു തിരുത്തലുകളും കൂട്ടിച്ചേർക്കലുകളും ഉണ്ടായിട്ടില്ല. 20-ാം നൂറ്റാണ്ടന്ത്യത്തിൽ മാർത്തോമ്മാ ശ്ലീഹായേയും പരുമല തിരുമേനിയേയും തുബ്ദേനിൽ ഓർക്കാൻ സഭ തീരുമാനിച്ചതിനാൽ ആവശ്യമായ ആ കുറവും പരിഹരിച്ചു കിട്ടി.

അതുകൊണ്ട് അരുളിച്ചെയ്ത വചനത്തെ പരമാവധി ആദരിക്കാം. അവതരിച്ച വചനത്തെ നമുക്ക് ആരാധിക്കാം. ഈ ആരാധന ഇല്ലാതെ വേദത്തെ മാത്രം ആദരിക്കുന്നതു ക്രൈസ്തവനു ചേർന്നതല്ല.

# സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ
# (മരുഭൂമിയിലെ നീരുറവ)

## STOC OFFICE, BASIL JUBILEE CENTRE, BETHANY ARAMANA THIRUVALLA, KERALA. PIN-689 101

### 2000–ലെ വാർഷിക റിപ്പോർട്ട്

1975 സെപ്തംബർ 12–ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ യാൽ സ്ഥാപിതമായി ബോംബെ ഭദ്രാസനത്തിൽ ഉൾപ്പെട്ട, മരുഭൂമിയിലെ നീരുറവ എന്നറിയപ്പെടുന്ന സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ എന്ന ആത്മീയസംഘടനയുടെ 2000–ലെ വാർഷികറിപ്പോർട്ടി ന്റെയും വരവുചെലവുകണക്കിന്റെയും ഒരു സംക്ഷിപ്ത രൂപം.

കഴിഞ്ഞ 25 വർഷക്കാലം കോൺഗ്രിഗേഷനേയും അതിന്റെ എല്ലാ പ്രവർത്തനങ്ങളേയും കരുണയോടെ കാത്തു സൂക്ഷിച്ചുകൊണ്ടിരിക്കുന്ന ത്രിയേക ദൈവത്തിന് സ്തുതി കരേറ്റിക്കൊണ്ടും, പരിശുദ്ധ കന്യക മറിയാമിന്റെയും, കോൺഗ്രിഗേഷന്റെ കാവൽ പിതാവും ഇന്ത്യയുടെ അപ്പോസ്തോലനുമായ മാർത്തോമ്മാശ്ലീഹായുടേയും, പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസിന്റെയും, ശേഷം സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ടും ഈ റിപ്പോർട്ടും കണക്കും സമർപ്പിച്ചുകൊള്ളുന്നു.

ആരാധന, ജീവകാരുണ്യപ്രവർത്തനം എന്നിവയെ മുൻനിർത്തി പ്രവർത്തിക്കുന്ന ഈ സംഘടനയിൽ 177 അംഗങ്ങളുണ്ട്. നടപ്പുവർഷം 18 പേരടങ്ങുന്ന ഒരു കമ്മിറ്റി എല്ലാ പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകി.

**ആത്മീയ പ്രവർത്തനങ്ങൾ:** സഭയുടെ വിശ്വാസാനുഷ്ഠാനങ്ങൾ അടിസ്ഥാനമാക്കി പ്രാർത്ഥനകളും ആരാധനകളും ദൈവകൃപയാൽ നടന്നുവരുന്നു. 141 കുട്ടികൾ പഠിക്കുന്ന സണ്ടേസ്ക്കൂളും, 45 അംഗങ്ങളുള്ള **M.G.O.C.S.M. Unit** –ഉം വനിതകളുടെ ആത്മീക ഉന്നമനത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന മർത്തമറിയം സമാജം **Unit**–ഉം, രോഗത്തിലും, പ്രയാസത്തിലും ഇരിക്കുന്നവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നതിനും, സഹായങ്ങൾ ആവശ്യമുള്ളവർക്ക് അതെത്തിച്ചുകൊടുക്കുന്നതിനുംവേണ്ടി അർപ്പണ മനോഭാവമുള്ള ഒരു പ്രത്യേക വിഭാഗവും **(League-of-Pity)**, ഇതിൽ ഉണ്ട്.

**ജീവകാരുണ്യ പ്രവർത്തനങ്ങൾ:** മുൻ വർഷങ്ങളിലെപോലെ നടപ്പുവർഷവും മലങ്കരസഭാ മാസികയിൽ മാർച്ച്/ജൂലൈ ലക്കങ്ങളിൽ നൽകിയ പരസ്യങ്ങൾവഴി കിട്ടിയ അപേക്ഷകളിൽ പരിഗണനാർഹമായവയ്ക്കു വിവിധ ഇനങ്ങളിലായി ധനസഹായം എത്തിച്ചു കൊടുക്കുവാൻ സാധിച്ചു. നടപ്പുവർഷം 277 വ്യക്തികൾക്കു നേരിട്ടും, സഭയുടെ കീഴിൽ പ്രവർത്തിക്കുന്ന 5 ആശുപത്രികൾവഴിയായി മറ്റനേകർക്കും ചികിത്സാ ധനസഹായം നൽകിയിട്ടുണ്ട്. കങ്ങഴ **M.G.D.M.** ആശുപത്രിയുടെ സഹായത്തോടെ നടന്ന സൗജന്യ മെഡിക്കൽ ക്യാമ്പിലൂടെയും അനേകർക്കു ചികിത്സാ സഹായം നൽകിയിട്ടുണ്ട്. വിവാഹസഹായധനമായി 25 പേർക്കു നേരിട്ടും, അഭിവന്ദ്യരായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ **MAF** വഴിയായും ധനസഹായം നൽകുകയുണ്ടായി.

ഭവനനിർമ്മാണത്തിനായി നടപ്പുവർഷം തുമ്പമൺ **(Silver Jubilee Special)**, കൊച്ചി എന്നീ ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്ക് മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ 9 വിധവകൾക്കും ധനസഹായം നൽകുകയുണ്ടായി.

ജീവസന്ധാരണ സഹായമായി 13 പേർക്കും, വിദ്യാഭ്യാസ സഹായമായി 68 പേർക്കും ധനസഹായം നൽകുകയുണ്ടായി. കൂടാതെ സിൽവർ ജൂബിലി പ്രമാണിച്ചു 26 തയ്യൽ മെഷീനും, 66 ബൈബിളും വിതരണം ചെയ്തു.

സഭയിലെ മൂന്ന് അനാഥ മന്ദിരങ്ങൾക്കും, സഭയുടെ വിവിധ ആത്മീയ സംഘടനകളുടെ പ്രവർത്തനങ്ങളിലേക്കുമായി സംഭാവനകൾ നൽകുകയുണ്ടായി.

*Advt.*

**STOC SILVER JUBILEE PROJECT:** അട്ടപ്പാടി സെന്റ് തോമസ് വാലിയിൽ ദി സൊസൈറ്റി ഓഫ് മിഷനറീസ് ഓഫ് സെന്റ് തോമസുമായി സഹകരിച്ച് പണിത ഒരു ആശുപത്രി, **St. Thomas Orthodox Mission Hospital**-ന്റെ കൂദാശയും ഉത്ഘാടനവും **2000** ജനുവരി **5**-ന് നടത്തപ്പെട്ടു.

| Receitps | Rs. | Payments | Rs. |
|---|---|---|---|
| To Opening Balance | 476194 | Establishment Expenses | |
| Membership | 11900 | Establishment General Expenses | 169475 |
| Subscription | 122806 | Silver Jubilee Year Expenses | 43622 |
| Donation | 862760 | Charity | |
| Birthday | 98209 | Sick Aid-Direct to Individuals | 611250 |
| Christmas | 166930 | Sick Aid-Through Hospital | 79015 |
| Offertory | 400416 | Medical Camp (Thannithode) | 3606 |
| Catholicate Day | 78967 | Marriage Assistance | 340000 |
| Seminary Day | 50515 | Special Project | 22500 |
| Passion Week | 39269 | Housing Assistance | 105000 |
| STOMH Support | 35818 | Education Assistance | 85475 |
| Silver Jubilee Year | 122877 | Donation to Individuals | 64000 |
| Martha Mariam Housing | 295319 | Assistance to 3 Orphanages | 30000 |
| Miscellaneous Income | 137010 | Silver Jubilee Year Charity | 77950 |
| | | Donation to Church organizations | |
| | | Diocesam Contribution | 30000 |
| | | Orthodox Sunday School | 7500 |
| | | Orthodox Youth Movement | 7500 |
| | | Catholicat Day | 82000 |
| | | Seminary Day | 50000 |
| | | Orthodox Church Mission Board | 7500 |
| | | Sleeba Dasa Samoham | 7500 |
| | | St. Pauls Mission Training Centre, Mavelikara | 12000 |
| | | St. Pauls Mission Training Centre, Bhilai | 15000 |
| | | STOMH Operational Assistance | 120000 |
| | | MGOCSM Central Contribution | 5500 |
| | | MGOCSM Activity Expenses | 833 |
| | | STOC Sunday School | 48016 |
| | | Martha Mariam Housing | 157500 |
| | | To St. Basil Gospel Team | 7015 |
| | | For Prayer Books & Basil Gospel Team Cassette | 33319 |
| | | By Closing Balance (Including 2000 Promises and commitments) | 675914 |
| **Total (Rs.)** | **2898990** | **Total (Rs.)** | **2898990** |

ഈ കോൺഗ്രിഗേഷന്റെ നടത്തിപ്പിനു വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകികൊണ്ടിരിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായോടും അഭിവന്ദ്യരായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായോടും, ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയോടുമുള്ള ആദരവും, നന്ദിയും പ്രകടിപ്പിച്ചുകൊണ്ടും, ഈ കോൺഗ്രിഗേഷന്റെ ആത്മീയവും ജീവകാരുണ്യപരവുമായ എല്ലാ പ്രവർത്തനങ്ങളുടെയും വിജയകരമായ നടത്തിപ്പിനുവേണ്ടി ആത്മാർത്ഥമായി പ്രവർത്തിച്ചവരും പ്രവർത്തിച്ചുകൊണ്ടിരുന്നവരുമായ ഏവരേയും നന്ദിയോടെ സ്മരിച്ചുകൊണ്ടും പ്രാർത്ഥനയോടുകൂടി ഈ റിപ്പോർട്ട് ഉപസംഹരിക്കുന്നു.

**മാനേജിംഗ് കമ്മറ്റിക്കുവേണ്ടി**

**സെക്രട്ടറി**

# സൺഡേസ്കൂൾ വാർത്താ

സുഹൃത്തുക്കളേ,

2001 ലെ സണ്ടേസ്ക്കൂൾ പ്രവർത്തനങ്ങൾ 2001 ഡിസംബർ 29-ാം തീയതി നടക്കുന്ന മത്സര പരീക്ഷയോടെ അവസാനിക്കുകയാണ്. അതിനു മുമ്പായി ബാല പാഠം ക്ലാ സ്സു മുതൽ 9-ാം ക്ലാസ്സു വരെയും 11-ാം ക്ലാസ്സിലെയും വാർഷിക പരീക്ഷകളും നവംബർ 25-ാം തീയതി ഞായറാഴ്ചയും ഡിസംബർ 2-ാം തീയതി ഞായറാഴ്ചയും അതതു സൺഡേസ്ക്കൂളുകളോടനുബന്ധിച്ച് നടത്തുന്ന സ്ക്കൂളുകളിലും നടക്കുകയാണ്. ആയതിലേക്കുള്ള ചോദ്യക്കടലാസ്സ് പായ്ക്കറ്റുകൾ അതതു യൂണിറ്റിൽ യഥാസമയം ലഭിക്കത്തക്ക വിധം ക്രമീകരിച്ചിട്ടുണ്ട്. പൊതു പരീക്ഷയുടെ ഗൗരവത്തിൽ തന്നെ അവ നടത്തപ്പെടുമെന്ന് പ്രതീക്ഷിക്കുന്നു. രക്ഷകർത്താക്കൾ കുഞ്ഞുങ്ങളുടെ കാര്യത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ച് എല്ലാ കുഞ്ഞുങ്ങളും പരീക്ഷയിൽ പങ്കെടുക്കുന്നതിന് പ്രേരിപ്പിക്കണമെന്ന് പ്രത്യേകം അനുസ്മരിപ്പിക്കുന്നു.

മത്സര പരീക്ഷകളോടൊപ്പമാണ് പത്ത് പന്ത്രണ്ട് ക്ലാസ്സിലെ വാർഷിക പരീക്ഷകൾ നടത്തുന്നത്. കേരളത്തിലും വിദേശത്തും കേന്ദ്രത്തിൽ തയ്യാറാക്കുന്ന ചോദ്യങ്ങൾ ഉപയോഗിച്ചാണ് പരീക്ഷ നടത്തുന്നത് അതുകൊണ്ട് വളരെ ശ്രദ്ധയോടു കൂടിയാണ് ഈ പരീക്ഷകൾക്ക് ക്രമീകരണങ്ങൾ ചെയ്യുന്നത്. ഒരു കേന്ദ്രത്തിലും അശ്രദ്ധ ഉണ്ടാവാൻ പാടില്ലായെന്ന് പറയേണ്ടതില്ലല്ലോ. ഈ പരീക്ഷകളുടെ ഉത്തരക്കടലാസുകൾ കേന്ദ്രത്തിൽ വിലയിരുത്തി ഫെബ്രുവരി 15-നോടു കൂടി വിധി നിർണ്ണയിച്ച് പ്രസിദ്ധം ചെയ്യുന്നതാണ്. മാർക്ക്ഷീറ്റുകളും, സർട്ടിഫിക്കറ്റുകളും കഴിവതും ഓരോ ഡിസ്ട്രിക്ട് ഇൻസ്പെക്ടർക്കും കേന്ദ്രത്തിൽ നിന്നും യഥാവിധി നൽകുന്നതായിരിക്കും.

## ഒ.വി.ബി.എസ്.

2002 ഏപ്രിൽ 1 മുതൽ മദ്ധ്യവേനൽ അവധിക്കാല ബൈബിൾ ക്ലാസ്സുകൾ തുടങ്ങുന്നതാണ് ആയതിലേക്കുള്ള പഠന സഹായികൾ ധ്രുതഗതിയിൽ തയ്യാറാക്കുന്നു. സിലബസ് പരിഷ്ക്കരിച്ച് 8 ദിവസങ്ങളിലായി നടത്താനാണ് നിശ്ചയിച്ചിരിക്കുന്നത് ആയതിന് ഒ.വി.ബി.എസ്. മാനുവലിൽ ചില മാറ്റങ്ങൾ വരുത്തിയിരിക്കുന്നത് പ്രവർത്തകരും അദ്ധ്യാപകരും രക്ഷകർത്താക്കളും അറിഞ്ഞിരിക്കേണ്ടതാണ്.

എല്ലാ കാര്യങ്ങളിലും ആദ്യകാല ലക്ഷ്യങ്ങളിൽ നിന്നും പിൽക്കാലങ്ങളിൽ അകന്നു പോകുന്നതുപോലെ ഒ.വി.ബി.എസ്. ലും സംഭവിക്കുന്നു. മത്സരങ്ങളും വിനോദയാത്രകളും ഇതിനനുബന്ധമായി നടത്താൻ ഉദ്ദേശിച്ചിട്ടില്ല. എങ്കിലും ചിലർ അതിന് മുതിരുന്നത് ലക്ഷ്യത്തിൽ നിന്നും അകന്നു പോകുന്നു എന്നതിന്റെ ഒരു ഉദാഹരണമാണ്. കേന്ദ്ര തലത്തിലുള്ള അദ്ധ്യാപക പരിശീലന ക്ലാസ്സ് ഉണ്ടായിരിക്കുകയില്ല. പകരം കേന്ദ്രത്തിൽ നിന്നും പരിശീലനം ലഭിച്ച ഒരു ടീമിലെ അംഗങ്ങൾ ഒരോ ഭദ്രാസനത്തിലും ഭദ്രാസന ഡയറക്ടറുടെ നിയന്ത്രണത്തിൽ അദ്ധ്യാപക പരിശീലനം നൽകുവാനാണ് ക്രമീകരിച്ചിട്ടുള്ളത് ഓരോ യൂണിറ്റിൽ നിന്നും അദ്ധ്യാപകരെ അതതു ഭദ്രാസന പരിശീലന ക്ലാസ്സുകളിൽ അയച്ച് പരിശീലനം നേടേണ്ടതാകുന്നു.

## അദ്ധ്യാപക പരിശീലനക്ലാസ്സുകൾ

കേന്ദ്ര തലത്തിൽ ഒരു സ്ഥലത്ത് സഭയിലെ വിവിധ ഭദ്രാസനങ്ങളിൽ നിന്നും അയയ്ക്കപ്പെടുന്ന പത്ത് അറുപതു അദ്ധ്യാപകർ കുറഞ്ഞതു പത്തു ദിവസങ്ങളിൽ കേന്ദ്രത്തിൽ താമസിച്ച് വിവിധ വിഷയങ്ങളെപ്പറ്റി പഠിക്കുകയും അതോടനുബന്ധിച്ച് ബോധനരീതികൾ കണ്ടും കേട്ടും അഭ്യസിക്കുന്നതായിരുന്നു മുമ്പത്തെ പതിവ് എന്നാൽ അതിൽ നിന്നും വിഭിന്നമായി ഇപ്പോൾ മൂന്നു ദിവസങ്ങളിൽ ഒന്നിച്ച് താമസിച്ച് ഭദ്രാസന തലത്തിലാണ് പരിശീലനം നേടുന്നത്. ഇതിൽ മാറ്റങ്ങൾ വരുന്നതായി കാണുന്നു രണ്ടു ദിവസങ്ങളിൽ രാവിലെ 10 മുതൽ 4 വരെ മാത്രമായി ക്ലാസ്സുകൾ ഒതുങ്ങുന്നു എന്നത് സങ്കടകരമാണ് യഥാർത്ഥത്തിൽ പരിശീലനത്തിനു പകരം ഒരു പഠനാനന്തര പരിശീലനമായി ഒതുങ്ങിയിരിക്കുന്നു. എല്ലാ അദ്ധ്യാപകരും പരിശീലന ക്ലാസ്സുകളിൽ ഒരു സന്ദർഭത്തിലെങ്കിലും സംബന്ധിച്ചിരിക്കേണ്ടതാണ്.

ഡയറക്ടർ ജനറൽ

ഫാ. റ്റി. ജെ. ജോഷ്വ

# യുദ്ധവും സമാധാനവും

കേണൽ ഡി. വർഗ്ഗീസ്, കോഴഞ്ചേരി

ഭീകരതയുടെയും പ്രതിസന്ധികളുടെയും നടുവിൽ ലോക രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധം ഉലയുകയാണ്. ആകെ അനിശ്ചിതത്വത്തിൽ ആയിരിക്കുന്ന ലോക ജനത ഒരു മൂന്നാം ലോക മഹായുദ്ധം പൊട്ടിപ്പുറപ്പെടുമോ എന്ന ആശങ്കയിൽ കഴിയുകയാണ്. പിരിമുറുക്കത്തിൽ പ്രപഞ്ചം ഞരങ്ങുകയാണ്. പ്രതിസന്ധികളുടെ മദ്ധ്യത്തിൽ വി.വേദപുസ്തകത്തിന്റെ നടുവിലുള്ള വാക്യം നമുക്ക് ആശ്വാസവും പ്രത്യാശയും പകർന്നു തരുന്നതാണ്. "മനുഷ്യനിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്" (സങ്കീ 118:8). യഹോവയിൽ ആശ്രയിക്കുന്നതിനോടൊപ്പം, നിഗളികളെയും വ്യാജത്തിലേക്കു തിരിയുന്നവരെയും നാം ആദരിക്കാതിരിക്കണം. രാജ്യം രാജ്യത്തോടും വംശം വംശത്തോടും പോരാടുന്ന ഈ കാലയളവിൽ സമാധാനത്തിന്റെ വഴികൾ തേടി അലയുന്ന മനുഷ്യന് ആശ്രയം സർവ്വശക്തനായ ദൈവത്തിനു മാത്രമേ കഴിയുകയുള്ളൂ. "പഴയനിയമത്തിലെ വെളിപാടുപുസ്തകം" എന്നറിയപ്പെടുന്ന ദാനിയേൽ പ്രവചനത്തിൽ, വ്യക്തികളുടെയും രാഷ്ട്രങ്ങളുടെയും ജീവിതാനുഭവങ്ങളിൽ ദൈവത്തിന്റെ മാർഗ്ഗ ദർശനവും ശക്തിയും എപ്രകാരം പ്രവർത്തിക്കുന്നു എന്ന് വ്യക്തമായി വെളിപ്പെടുത്തിയിരിക്കുന്നു. "എന്നാൽ രേഖ എഴുതിയിരിക്കുന്നു എന്ന് ദാനിയേൽ അറിഞ്ഞപ്പോൾ അവൻ വീട്ടിൽ ചെന്നു,-അവന്റെ മാളികയുടെ കിളിവാതിൽ യേരുശലേമിന് നേരേ തുറന്നിരുന്നു-താൻ മുമ്പേ ചെയ്തു വന്നിരുന്നതുപോലെ ദിവസവും മൂന്നുപ്രാവശ്യം മുട്ടുകുത്തി തന്റെ ദൈവത്തിന്റെ സന്നിധിയിൽ പ്രാർത്ഥിച്ചു സ്തോത്രം ചെയ്തു."(ദാനി. 6:10). പ്രതിസന്ധികളുടെ നടുവിൽ യഹോവയുടെ പ്രവാചകനായ ദാനിയേൽ ദൈവസന്നിധിയിൽ കുമ്പിട്ടു പ്രാർത്ഥിച്ചു. ഭക്തിയെ അവഗണിച്ച് ബുദ്ധിയും ശക്തിയും യുക്തിയും മാത്രം ഉപയോഗിക്കുന്ന മനുഷ്യന്റെ ഇമ്പങ്ങൾ നിലനില്ക്കുകയില്ല. സുഖഭോഗങ്ങളുടെ കുത്തൊഴുക്കിൽപെട്ട് കുത്തഴിഞ്ഞു ജീവിക്കുന്ന മനുഷ്യന് ആപത്ത് ആസന്നമെന്ന് ലോകചരിത്രം നമ്മെ പഠിപ്പിക്കുന്നു. പണത്തിന് മുമ്പിൽ മനുഷ്യബന്ധങ്ങൾക്ക് വിലയിടിഞ്ഞിരിക്കുന്നു. ഒരിഞ്ചു ഭൂമിക്കോ, ഒരു കഴഞ്ചു സ്വർണ്ണത്തിനോ വേണ്ടി മനുഷ്യൻ കൊലപാതകം ചെയ്യുവാൻ പോലും മടിക്കുന്നില്ല.

ദാവീദു രാജാവും ദാനിയേൽ പ്രവാചകനും പ്രതിസന്ധിയുടെ നടുവിൽ ദൈവത്തിൽ ആശ്രയിച്ചതുപോലെ നിരന്തരമായ താപസിന്റെയും പ്രാർത്ഥനയുടെയും ഫലമായി പരിശുദ്ധിയുടെ ഗിരിശിബിരങ്ങളിലേക്ക് ദൈവത്താൽ നയിക്കപ്പെട്ട പരിശുദ്ധനായ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച് സഭാ മക്കൾ ലോകസമാധാനത്തിനായി പ്രാർത്ഥിക്കുന്നു. "രാത്രി മുഴുവൻ എന്റെ കട്ടിലിനെ കണ്ണുനീരിൽ ഞാൻ നനച്ചു, എന്റെ കിടക്കയെ ഞാൻ ഈറനാക്കി" എന്ന സങ്കീർത്തനശബ്ദം ജീവിതത്തിൽ പകർത്തിയ പരുമല കൊച്ചു തിരുമേനി, "എന്റെ ജീവിതമാക്കുന്നു എന്റെ സന്ദേശം"

എന്ന് ഉറക്കെ പ്രഖ്യാപിച്ചിരുന്ന മഹാത്മ ഗാന്ധിജിയെ പോലെ അർത്ഥവത്തായി ജീവിച്ചു ഇന്ന് അനേകർക്ക് ആശ്വാസ കേന്ദ്രമായിരിക്കുന്നു. അഹംഭാവമില്ലാതെ ദൈവത്തോട് സദാ പ്രാർത്ഥിക്കുകയും, ഭക്തിയോടും വിശ്വാസത്തോടും കൂടെ നോമ്പും നമസ്ക്കാരവും ദാനധർമ്മങ്ങളും നടത്തുകയും ചെയ്തിരുന്ന തിരുമേനി ജ്ഞാനത്തോടെ ക്ഷമിച്ച് തിന്മക്കു പകരം നന്മ ചെയ്തു. ആ പരിശുദ്ധന്റെ കാൽചുവടുകളെ പിൻതുടരുവാൻ ഓരോ വിശ്വാസിക്കും സാധിക്കുമ്പോൾ സഭാ മാതാവ് ആഹ്ലാദം കൊണ്ട് ആനന്ദിക്കും. ആത്മാവിനെക്കാൾ ശരീരത്തെയും, ദൈവത്തേക്കാൾ ദ്രവ്യത്തെയും സ്നേഹിക്കരുതെന്നു പഠിപ്പിച്ച ആ പുണ്യാത്മാവ് "വ്യർത്ഥമനുഷ്യാ, പ്രവൃത്തിയില്ലാത്ത വിശ്വാസം നിഷ്ഫലമെന്നു ഗ്രഹിപ്പാൻ നിനക്കു മനസ്സുണ്ടോ?" എന്ന് തിരുസന്നിധിയിലെത്തുന്ന നമ്മിൽ ചിലരോടെങ്കിലും ചോദിക്കുന്നുണ്ടാവാം. "അല്ലയോ ധനവാന്മാരേ, നിങ്ങളുടെ മേൽവരുന്ന ദുരിതം നിമിത്തം കരഞ്ഞു മുറയിടുവീൻ. നിങ്ങളുടെ ധനം ദ്രവിച്ചും ഉടുപ്പ് പുഴുവരിച്ചും പോയി. നിങ്ങളുടെ പൊന്നും വെള്ളിയും കറ പിടിച്ചു. ആ കറ നിങ്ങളുടെ നേരേ സാക്ഷിയാകും. അതു തീപോലെ നിങ്ങളുടെ ജഡത്തെ തിന്നുകളയും" എന്ന് വി. യാക്കോബ് ശ്ലീഹാ നമ്മെ ഓർപ്പിക്കുന്നുണ്ട്. പരിശുദ്ധന്റെ ചൈതന്യം നിറഞ്ഞ പരുമലയിലേക്ക് സമാധാനത്തിന്റെയും ശാന്തിയുടെയും വെള്ളരിപ്രാവുകൾ നമ്മെ എന്നും നയിക്കട്ടെ! വിശുദ്ധിയുടെ തേജസ്സായ തിരുമേനിയുടെ സാന്നിദ്ധ്യം ദൈവീകരണ പ്രക്രിയയിൽ സഭാമക്കളെ സഹായിക്കട്ടെ!



ലളിതവും സുതാര്യവുമായ ജീവിതവിശുദ്ധിയുടെ സൗമ്യശോഭവഴി നല്ല ഇടയനായ യേശുവിന്റെ കരുണയും ആർദ്രതയും മനുഷ്യസ്നേഹവും നമ്മുടെ ഹൃദയങ്ങളിലേക്ക് ഒഴുക്കിയ പരുമലത്തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിചക്കുന്ന സഭാമക്കൾക്കും, നാനാജാതിമതസ്ഥർക്കും, അനുഗ്രഹങ്ങളും ശാന്തിയും സമാധാനവും ഇന്നും ലഭിച്ചു കൊണ്ടാണിരിക്കുന്നത്. സുവിശേഷം പ്രഭാഷണം മാത്രമല്ല ഭക്ഷണവും, ശിക്ഷണവും, സ്നേഹവും, കരുതലും ശുശ്രൂഷയും നൽകുന്നു എന്നു പഠിപ്പിച്ച പരുമല കൊച്ചു തിരുമേനി അതു ജീവിതത്തിൽ പ്രാവർത്തികമാക്കി. മിഷൻ പ്രവർത്തനരംഗത്ത് സജീവമായി ഇന്നു പ്രവർത്തിക്കുന്ന ഓർത്തഡോക്സ് സഭയുടെ മക്കൾക്ക് വിശാലവും സാർവലൗകീകവുമായ വീക്ഷണം ആവശ്യമാണ്. പ്രതിഫലേഛ കൂടാതെ പരുമലത്തിരുമേനി ദൈവത്തിനു പ്രസാദകരമായി ജീവിച്ചു. ഭിന്നതകളെയും തർക്കങ്ങളെയും പോരായ്മകളെയും അകറ്റി അർപ്പണംബോധത്തോടെ, ജീവിത നിഷ്ഠയുള്ളവരായി, വിശുദ്ധിയിൽ നിന്ന് വിശുദ്ധിയിലേക്കു വളരുവാൻ പരിശുദ്ധന്റെ ആശിർവാദം നമ്മെ സഹായിക്കട്ടെ! യുദ്ധഭീതിയിൽ നിന്നും ലോക ജനതയെ സംരക്ഷിക്കുവാനും ലോക സമാധാനം കൈവരുവാനും വേണ്ടി പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് സർവശക്തനായ ദൈവ തിരുമുമ്പാകെ മുട്ടുകുത്തി പ്രാർത്ഥിക്കാം. ●

# മെത്രാപ്പോലീത്താമാർക്ക് സ്ഥലം മാറ്റം അനിവാര്യം –മാനേജിംഗ് കമ്മിറ്റി

കോട്ടയം:– ഒക്ടോബർ 23-ാം തീയതി പഴയ സെമിനാരിയിൽ കൂടിയ സഭാ മാനേജിംഗ് കമ്മിറ്റിയോഗം മെത്രാപ്പോലീത്താമാരുടെ സ്ഥലമാറ്റം അനിവാര്യമാണെന്ന് അഭിപ്രായപ്പെട്ടു. അഞ്ചു വർഷമായി അജണ്ടകളിൽ കുടുങ്ങിക്കിടക്കുന്ന ഈ വിഷയത്തിന് ഒരന്ത്യമ തീരുമാനമുണ്ടാകണമെന്നും കമ്മിറ്റി അംഗങ്ങൾ അവശ്യപ്പെട്ടു. പ. സുന്നഹദോസ് അംഗങ്ങളുടെ അനുകൂലമായ അഭിപ്രായസമന്വയത്തോടെ ഈ വിഷയത്തിൽ ഒരു തീരുമാനത്തിലെത്താമെന്ന് പ. കാതോലിക്കാ ബാവ പ്രസ്താവിച്ചു.

## വൈദികർക്ക് കേന്ദ്രീകൃത സ്ഥലം മാറ്റം വേണം –മാർ അത്താനാസ്യോസ്

കോട്ടയം:– പഴയ സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി യോഗത്തിൽവച്ച് സഭയിലെ എല്ലാ വൈദികർക്കും പൊതുവായ സ്ഥലമാറ്റം വേണമെന്ന് പ. സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് അഭിപ്രായപ്പെട്ടു. ഇപ്പോൾ ഭദ്രാസന തലത്തിൽ നടത്തുന്ന സ്ഥലം മാറ്റങ്ങൾ കേന്ദ്ര ലവലിൽ ആയിക്കഴിയുമ്പോൾ ഇടവകകൾക്കും വൈദികർക്കും കൂടുതൽ ഗുണം ഉണ്ടാകുമെന്നും അദ്ദേഹം പ്രസ്താവിച്ചു.

## മെത്രാപ്പോലീത്താമാർക്ക് റിട്ടയർമെന്റ് ആവശ്യം – മാർ യൗസേബിയോസ്

മെത്രാപ്പോലീത്താമാരുടെ സ്ഥലമാറ്റത്തെ സംബന്ധിച്ച് മാനേജിംഗ് കമ്മിറ്റിയിൽ നടന്ന ചർച്ചയിൽ, മെത്രാപ്പോലീത്താമാരുടെ സ്ഥലമാറ്റം കൂടുതൽ ചിന്തിച്ചു ചെയ്യേണ്ടതാണെന്നും അതിലുപരി മെത്രാപ്പോലീത്താമാർക്ക് റിട്ടയർമെന്റ് ആവശ്യമാണന്നും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്ത ഫീലിപ്പോസ് മാർ യൗസേബിയോസ് അഭിപ്രായപ്പെട്ടു.

## NAGPUR SEMINARY

St. Thomas Orthodox Seminary at Nagpur invites applications from those who would like to join the seminary in 2002. The application from are available at Nagpur. send a draft for Rs. 50/- along with your address to the principal, St. Thomas Orthodox Theological Seminary, Post Box. 27, Nagpur 440 001. The last date for submitting the application is 30th November 2001".

# വായനക്കാരുടെ കത്തുകൾ

## അർത്ഥസംപുഷ്ടമായ മുഖചിത്രം

മലങ്കരസഭയുടെ മുഖചിത്രങ്ങൾ അർത്ഥസംപുഷ്ടവും ചിന്താപരവുമാണ്. സെപ്തംബർ ലക്കം മാസിക കൈയ്യിൽ കിട്ടയപ്പോൾ അത്ഭുതപ്പെട്ടുപോയി. അമേരിക്കയിലെ ഭീകരാക്രമണം മുന്നമേ അറിഞ്ഞതുപോലുണ്ട് മലങ്കരസഭയുടെ, ഭൂമിക് തീപിടിക്കുന്ന മുഖചിത്രവും ഒക്ടോബർ ലക്കത്തിലെ "യുദ്ധവും സമാധാനവും നന്നായിരുന്നു ആനുകാലിക വിഷയങ്ങളെ മുഖചിത്രമാക്കാനുള്ള വീക്ഷണത്തിന് നന്ദി – ജോർജ്ജ്, തെക്കനാട്, തിരുവല്ല.

## ഏകദിന സമ്മേളനവും സെമിനാറും

മുംബൈ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെയും, മർത്തമറിയാം സമാജത്തിന്റെയും സംയുക്താഭിമുഖ്യത്തിൽ സെപ്തംബർ 30–ന് ദാദർ സെന്റ് മേരീസ് പള്ളിയിൽ വച്ച് മുംബെയ് റീജിയണിൽ പെട്ട എല്ലാ ഇടവകകളുടെയും സംയുക്താഭിമുഖ്യത്തിൽ ഒരു ഏകദിന സമ്മേളനവും സെമിനാറും നടത്തി അഭി. ഗീവറുഗീസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്തു.

സെമിനാറിന്റെ മുഖ്യവിഷയം "ക്രിസ്തീയ കുടുംബവും, പുതിയ നൂറ്റാണ്ടിലെ വെല്ലുവിളികളും എന്നതായിരുന്നു. നാഗ്പൂർ ഓർത്തഡോക്സ് വൈദീക സെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഫാ. ബിജേഷ് ഫിലിപ്പ് മ്യൂച്ചൽ ഫണ്ട് – അസോസിയേഷൻ ചെയർമാൻ മിസ്റ്റർ എ.പി. കുര്യൻ, എന്നിവർ മുഖ്യവിഷയത്തെ സംബന്ധിച്ച് ക്ലാസ്സുകൾ എടുക്കുകയും എൻ.സി.സി. ഐ (Youth wing) എക്സിക്യൂട്ടീവ് സെക്രട്ടറി മി. ദിനേഷ് സുന ക്രൈസ്തവ യുവജനങ്ങളുടെ ആനുകാലിക വെല്ലുവിളികളെപ്പറ്റി പ്രസംഗിക്കുകയും ചെയ്തു.

രണ്ടു പ്രസ്ഥാനങ്ങളുടേയും വൈസ് പ്രസിഡന്റുമാരായ ഫാ. യൗനാൻ മുളമൂട്ടിൽ, Mrs. (Dr) സൂസി മാത്യൂ–ഫാ. സ്ക്കറിയാ വർഗ്ഗീസ്, ഫാ. കുറിയാക്കോസ് തണ്ണിക്കോട്ട്, എന്നിവർ പ്രസംഗിക്കുകയും ചർച്ചകൾക്കു നേതൃത്വം നൽകുകയും ചെയ്തു.

## കുറിയാക്കോസ് സഹദായുടെ ഓർമ്മ

ഒക്ടോബർ മാസത്തെ മലങ്കരസഭ മാസിക ലഭിച്ചു ആയതിൽ ബാലസഭ എന്ന പംക്തിയിൽ നിങ്ങളുടെ എബിച്ചേട്ടൻ കുട്ടികൾക്ക് മോർ കുര്യാക്കോസ് സഹദായെയും മാതാവായ മാർത്ത യൂലിത്തിയേയും പരിചയപ്പെടുത്തി അവരുടെ ഓർമ്മ ജൂലൈ 12–ാം തീയതി പൗരസ്ത്യസഭ ആഘോഷിക്കുന്നു എന്ന് എഴുതിയിരിക്കുന്നു. എന്നാൽ പാമ്പാക്കുട പ്രാർത്ഥനാ ക്രമത്തിലും, വൈദിക മിത്രത്തിലും ജൂലൈ 15–ാം തീയതിയാണ് ഇവരുടെ ഓർമ്മ ആഘോഷിക്കുന്നത് ഇതിൽ ഏതു തീയതിയാണ് ശരിയായിട്ടുള്ളതെന്ന് ചീഫ് എഡിറ്റർ വ്യക്തമാക്കുവാൻ വിനീതമായി താല്പര്യപ്പെടുന്നു.

ഡീക്കൻ സ്ലീബാ ജോർജ്ജ് പനക്കൽ, കല്ലൂർ

*ജൂലൈ 15–ാം തീയതിയാണ് ശരിയായിട്ടുള്ളത്. – പത്രാധിപർ*

## റാങ്ക് നേടി



മണിപ്പാൽ അക്കാഡമി ഓഫ് ഹയർ എഡ്യൂക്കേഷനിൽ നിന്നും മാസ്റ്റർ ഓഫ് ഫിസിയോതെറാപ്പിയിൽ ഫസ്റ്റ് റാങ്ക് കരസ്ഥമാക്കിയ റീന ജൂലി ചെറിയാൻ. ഓർത്തഡോക്സ് വൈദിക സെമിനാരി ലൈബ്രേറിയൻ ഫാ. സി.സി. ചെറിയാന്റെ പുത്രിയാണ്.

## സാഹിത്യ കലാമത്സരം

പത്തനാപുരം: മാർ തോമോ ദീവന്നാസ്യോസ് മെമ്മോറിയൽ പ്രൈസ്–മത്സരങ്ങൾ 2001 നവം. 10 തീയതി പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിൽ വച്ച് നടന്നു. ലളിതഗാനം, സമൂഹഗാനം, പ്രസംഗം, ഉപന്യാസം ക്വിസ്സ്–എന്നിങ്ങനെ വ്യത്യസ്ത വിഷയങ്ങളിൽ മത്സരം നടന്നു.



**മൂന്നാം ചരമ വാർഷികം**

**14–11–2001**



**Mannil Zach Bhavan**
**Thekkemala,**
**Kozhencherry**

**Mrs. Mary Zachariah**

*By Sorowing Family*

